

PATRON SAINT

# മലങ്കരസഭ

## മാസിക

1993 മാർച്ച്
ലക്കം 3 പുസ്തകം 48



...മേനി 79–ാം ജന്മദിന ...ിൽവച്ച്



അമേരിക്കൻ ഭദ്രാസനം പ. ബാവായ്ക്കു നൽകിയ സ്വീകരണത്തിൽ ബർന്നബാസ് തിരുമേനി പ. ബാവായെ സ്വാഗതം ചെയ്യുന്നു.



Inserted by the Sorrowing Family





പ. പിതാക്കൻമാരുടെ പ്രാർത്ഥന കോട്ടയായിരിക്കട്ടെ.



3-3-1987-ൽ ദിവംഗതനായ

താമരവേലിൽ ഗീവർഗ്ഗീസ് മത്തായി

Inserted by താമരവേലിൽ ക...

PHILIP KOSHY

Madhya Pradesh

Printed and published by Rev. Fr. T.G. Zacharia

For Orthodox Viswasa Paripalana Samathy, Kottayam

at the Catholicate Press, Kottayam - 38

Chief Editor : Rev. Dr. Jacob Kurian

## പത്രാധിപസമിതി

പ്രസിഡണ്ട്:
ഡോ. തോമസ് മാർ
മക്കാറിയോസ്
മെത്രാപ്പോലീത്താ
വൈസ് പ്രസിഡണ്ട്:
ഫീലിപ്പോസ് മാർ
യൗസേബിയോസ്
മെത്രാപ്പോലീത്താ
ചീഫ് എഡിററർ:
ഫാ. ഡോ. ജേക്കബ് കുര്യൻ
അംഗങ്ങൾ:
ഫാ. ഡോ. വി. സി. ശമുവേൽ
ഫാ. ററി. ജെ. ജോഷ്വാ
ശ്രീ. ഒ. എ. മാത്യു
പ്രൊഫ. ഒ. പി. കുര്യൻ
പ്രൊഫ. ററി. ററി.
കുറിയാക്കോസ്
അഡ്വ. പി. സി. മാത്യു
പുലിക്കോട്ടിൽ
പോൾ മണലിൽ
മാനേജർ:
ഫാ. ററി. ജി. സഖറിയാ
സർക്കുലേഷൻ മാനേജർ:
ഫാ. ജോൺ ശങ്കരത്തിൽ
സബ് എഡിററർ:
ജോയ്സ് തോട്ടയ്ക്കാട്

ലക്കം 3 പുസ്തകം 48
1993 മാർച്ച്

'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499

# മലങ്കരസഭ

# മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ

| | | |
|---|---|---|
| വളരുമാറാക്കുന്ന ദൈവത്തിനായ് | 7 | മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ |
| നോമ്പ് | 9 | കുഞ്ഞുമോൻ, വാരിക്കാട് |
| മാർ ഒസ്താത്തിയോസ് മിഷ്യനറിയും റവലൂഷണറിയും | 11 | ഫാ. ജോസഫ്, വെണ്ടറപ്പിള്ളി |
| സംശയങ്ങൾ ചോദിക്കുക | 15 | ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ |
| പത്രോസ് പാത്രിയർക്കീസ് ബാവായുടെ കുന്നംകുളം സന്ദർശനം | 17 | അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ |
| കാതോലിക്കാദിനം—മാർച്ച് 28 | 19 | റാവുസാഹിബ് ഒ. എം. ചെറിയാൻ |
| ഓർത്തഡോക്സ് ആരാധനകൾ വി. വേദപുസ്തക അടിസ്ഥാനത്തിൽ | 20 | വെരി. റവ. സി. കെ. ജോസഫ് റമ്പാൻ |
| വട്ടശ്ശേരിൽ തിരുമേനി: ഒരു നിസ്തുല വ്യക്തിത്വം | 22 | ജോർജ് സി. ജേക്കബ് |

### പംക്തികൾ

പത്രാധിപക്കുറിപ്പ്, ധ്യാനപംക്തി, വാർത്തകളും കുറിപ്പുകളും, ആനുകാലികം, തോമാചേട്ടൻ.

വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,

# പത്രാധിപക്കുറിപ്പ്

# സർക്കാരേ, നീതിപാലകരേ, ഇത് അനീതി

'മലങ്കരസഭ' വിഭാഗീയതയുടെ വക്കാലത്ത് പിടിക്കുകയല്ല, മതതീവ്രവാദത്തിന് വെടിമരുന്നിടുകയല്ല, മത,വർഗസഹിഷ്ണുതയുടെ ഇരുപതു നൂററാണ്ടാഴ്ന്നിറങ്ങിയ വേരുള്ള മലങ്കരസഭാപ്രസ്ഥാനങ്ങളെ സഹിഷ്ണുത പഠിപ്പിക്കാനാരും ഒരുമ്പെടേണ്ട കാര്യമില്ല.

രണ്ടു പ്രശ്നങ്ങളാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്. ഒന്ന്, ഭാരതത്തിലെ ക്രൈസ്തവജനതയോടു മുഴുവൻ അനീതി കാട്ടുന്ന പ്രൊബേററു നിയമം. രണ്ട്, ഒരു പുരോഹിതനെ ആരാധന നടത്തുമ്പോൾ മദ്ബഹായിൽ കയറി അറസ്ററു ചെയ്തത്.

## പ്രൊബേററു നിയമം

വിൽപ്പത്രപ്രകാരം സ്വത്ത് അവകാശികൾ കോടതി നടപടിയിൽകൂടി പേരിലാക്കുന്ന രീതിക്കാണ് പ്രൊബേററു നിയമം എന്നു പറയുന്നത്. ഇന്ന് ഈ നിയമം ഭാരതത്തിൽ ബാധകമായിരിക്കുന്നത് ക്രിസ്ത്യാനികൾക്കു മാത്രമാണ്. മററ് മതവിഭാഗങ്ങളിൽപ്പെട്ടവർക്ക്, വിൽപ്പത്രപ്രകാരം വില്ലേജാഫീസിൽനിന്ന് വസ്തുവക പോക്കുവരവു ചെയ്തുകൊടുക്കാം. എന്നാൽ ക്രിസ്ത്യാനിയാണെങ്കിൽ കോടതിയിൽകൂടിമാത്രം, ഭീമമായ പണച്ചെലവും, അസഹ്യമായ കാലതാമസവും നടപടിക്രമങ്ങളും മുഖേനയേ അവകാശികൾക്ക് വസ്തു ലഭിക്കൂ. ഉദാഹരണത്തിനു രണ്ടേക്കർ വസ്തുവിൻെറ ഉടമയുടെ വിൽപ്പത്രപ്രകാരം, പത്തു സെൻറ് അവകാശപ്പെട്ട ആൾ, രണ്ടേക്കറിൻെറ വിലയുടെ പത്തോ പന്ത്രണ്ടോ ശതമാനംവരെ (ചില സംസ്ഥാനങ്ങളിൽ) കോർട്ടുഫീസായി അടച്ച്, വക്കീൽഫീസു നൽകി, ദിനപ്പത്രപരസ്യക്കൂലി അടച്ച്, സാക്ഷികളെയും ബന്ധപ്പെട്ടവരെയും കോടതി അവധിയനുസരിച്ച് ഹാജരാക്കി, വില്ലേജ് അധികാരികളെ കാണേണ്ടതുപോലെ കണ്ട് അളന്നു തിരിച്ച് ഒക്കെവേണം വർഷങ്ങൾകൊണ്ട് പത്തു സെൻറ് പതിച്ച് എടുക്കുവാൻ. ഏതെങ്കിലും കാരണവശാൽ വിൽപ്പത്രം എഴുതാതെ ക്രിസ്ത്യാനിയായ വസ്തു ഉടമ മരിച്ചുപോയാൽ പ്രശ്നങ്ങൾ ഇരട്ടിയാണു താനും. അനന്തരാവകാശം ക്രിസ്ത്യാനികൾക്കു മാത്രം ഊരാക്കുടുക്കും മററ് മതവിഭാഗങ്ങൾക്ക് ലളിതവും ആയ ഒരു നിയമം സ്വതന്ത്ര,ജനായത്ത ഭാരതത്തിൽ നിലനിൽക്കുന്നു: ഇന്ത്യൻ പിന്തുടർച്ചാവകാശനിയമം 213–ാം വകുപ്പ്. ഇന്ത്യൻ ഭരണഘടനയുടെ 25 (1) വകുപ്പും മററും എല്ലാ ഭാരതപൗരൻമാർക്കും തുല്യത പ്രഖ്യാപിക്കുകയും, വിവേചനം കുററകരമെന്നു പ്രഖ്യാപിക്കുകയും ചെയ്യുമ്പോൾ, 1925–ലെ ഇന്ത്യൻ പിന്തുടർച്ചാവകാശത്തിൻെറ 213–ാം വകുപ്പ് അസാധുവാകേണ്ടതല്ലേ? ഈ വകുപ്പ് ക്രിസ്ത്യാനിക്കുവേണ്ടി മാത്രം നിലനിർത്തിയിരിക്കുന്നത് അനീതിയല്ലേ? ഈ വകുപ്പ് നിലനില്ക്കുന്നിടത്തോളം കാലം ചില വ്യാഖ്യാനങ്ങൾകൂടി വന്നുപോകുന്നു:

(1) ക്രിസ്ത്യാനിയുടെമേൽ ഇതുമൂലം പരോക്ഷമായി ഒരു മതവിശ്വാസ നികുതി കെട്ടിയേല്പിക്കപ്പെട്ടിരിക്കുന്നു.

(2) ക്രിസ്ത്യാനികളുടെ വില്പത്രം മാത്രം പ്രൊബേററു ചെയ്യണം എന്നു നിർബ്ബന്ധിക്കപ്പെടുന്നതിൽനിന്ന് ക്രിസ്ത്യാനികൾ മാത്രം കൃത്രിമ രേഖകൾ ചമയ്ക്കുന്നവർ എന്ന് സൂചനയുണ്ടാകുന്നു. (പ്രൊബേററു ചെയ്യുന്നതിൻെറ പ്രധാന ലക്ഷ്യം, വിൽപ്പത്രം വ്യാജമാണോയെന്നറിയുകയാണ്).

(3) കോടതിനോട്ടീസും, പത്രപ്പരസ്യവും മുഖേന മററ് അവകാശികളും വിൽപ്പത്രങ്ങളും ഒരു ക്രിസ്ത്യാനിക്കുമാത്രം ഇല്ലെന്നു സ്ഥാപിക്കേണ്ടി വരുന്നതിൽനിന്ന് ക്രിസ്ത്യാനിയുടെ 'സാൻമാർഗ്ഗിക' നിലവാരംപോലും അവഹേളനാപാത്രമാകുന്നു.

ആയതിനാൽ, ഭരണഘടനയുടെ തുല്യസ്വാതന്ത്ര്യാവകാശ പ്രഖ്യാപന വെളിച്ചത്തിൽ, പിന്തുടർച്ചാവകാശനിയമം 213–ാംവകുപ്പ് അസാധുവാക്കണം എന്ന് ബഹു: സർക്കാരിനോടും, നീതിപീഠങ്ങളോടും ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

ധ്യാന പംക്തി

– ബസീലിയൻ ·
(പോൾ സിനിരാജ് മുഹമ്മദ്)

## വചനിപ്പുപെരുനാൾ. മാർച്ച് 25
(ലൂക്കോ 1:26–38)

വചനമായ ദൈവം വി. ത്രിത്വത്തിൽ രണ്ടാമന കന്യാമറിയാമിൽനിന്നു ശരീരിയായിത്തീർന്ന മനുഷ്യപുത്രൻ. അവനാണു ക്രിസ്തു. പാപരഹിതനും പരിശുദ്ധനുമായിരിക്കെ മറ്റൊരു വിശുദ്ധീകരണത്തിന്റെ ആവശ്യം അവനില്ല. എന്നിട്ടും പിതാവുതന്നെ വിശുദ്ധീകരിച്ചാണ് ലോകത്തിലേക്കയച്ചതെന്നു യേശു പറയുകയുണ്ടായി (യോഹ. 10:36) അതെ! വചനം സ്വീകരിച്ച ജഡം ആദാമിന്റെ പുത്രിയായ മറിയാമിന്റേതാകയാൽ അവൾക്കു വിശുദ്ധീകരണം ആവശ്യമായിരുന്നു. വിശുദ്ധിയിൽ വസിക്കുന്നവനാണല്ലോ ദൈവം. വചനിപ്പിനാൽ മറിയയെ വിശുദ്ധീകരിക്കാനത്രെ ഗബ്രിയേൽ മാലാഖ സന്ദേശവുമായി കടന്നുവന്നത്. തുടർന്നു വചനം അവളിൽ ക്രിയചെയ്തു. ജഡത്തിന്റെ ശാപമാലിന്യങ്ങളെ നീക്കുവാൻ അത്യുന്നതശക്തി അവളിൽ നിഴലിട്ടു. പരിശുദ്ധാത്മാവു ആവസിക്കയും, ദൈവപുത്രൻ അവളിൽനിന്നു ശരീരമെടുത്തു മനുഷ്യപുത്രനാവുകയും ചെയ്തു. വചനം മറിയാമിൽനിന്നു സ്വീകരിച്ച ശരീരമാണല്ലൊ മാനവരാശിയുടെ വീണ്ടെടുപ്പിനുവേണ്ടി കാൽവരിയിൽ യാഗമായത്. ദൈവപുത്രൻ തന്നിൽ ജാതനാകുവാൻ തക്കവണ്ണം വചനിപ്പിനുവേണ്ടി സമർപ്പിച്ചുകൊടുത്ത മാതാവിനെപ്പോലെ, ദൈവഹിതം നമ്മിൽ നിറവേറുന്നതിനും സമൂഹം നമ്മിൽകൂടി രക്ഷ പ്രാപിക്കുന്നതിനും നമുക്കു സമർപ്പിച്ചുകൊടുക്കാം.

## പുരോഹിതന്റെ അറസ്റ്റ്

ഒരു മതപുരോഹിതൻ മതകർമ്മങ്ങൾ നടത്തിക്കൊണ്ടിരിക്കുമ്പോൾ അറസ്റ്റ് ചെയ്യപ്പെടുന്നത് കേട്ടുകേൾവിപോലുമില്ലാത്തതാണ്. രാജവാഴ്ചക്കാലത്തും ക്രിമിനൽക്കുറ്റത്തിനുപോലും പുരോഹിതനെ അറസ്റ്റു ചെയ്യുവാൻ ചില നടപടിക്രമങ്ങൾ പാലിച്ചിരുന്നുവെന്നാണ് കേട്ടിട്ടുള്ളത്. എന്നാൽ, സ്വതന്ത്രഭാരതത്തിലെ ജനായത്ത ഭരണസമ്പ്രദായത്തിനുള്ളിൽ ഈ ജനുവരി 31ം–തീയതി പെരുമ്പാവൂർ സുലോക്കാ പള്ളി വികാരി റവ. ഫാ. കുറിയാക്കോസിനെ സ്ഥലത്തെ സർക്കിൾ ഇൻസ്പെക്ടർ മദ്ബഹായിൽനിന്ന് അറസ്റ്റുചെയ്തു കൊണ്ടുപോയി. കാരണം ആരാധനാസമയം ദീർഘിച്ചുപോയിയെന്നതാണ്! ഇതിന്റെ സൂചനയെന്താണ്? രാജഭരണത്തെപ്പോലും നാണിപ്പിക്കുന്ന നാട്ടുചക്രവർത്തിമാരായ ജനപ്രതിനിധികളുടെ ആശീർവാദമോ, വോട്ടുപിടിക്കൽ തന്ത്രമോ ആയിരുന്നുവെന്നാണോ? ഒരു ന്യൂനപക്ഷത്തെ വിരട്ടിയോടിക്കുവാനുള്ള തന്ത്രമായിരുന്നുവോ ഇത്? പള്ളി അറ്റകുറ്റപ്പണി ചെയ്യുന്നതിനോ പുതുക്കിപ്പണിയുന്നതിനോ ആഗ്രഹിക്കാത്തവരായിരുന്നോ ഈ വൈദികനോടൊപ്പമുള്ള സഭാംഗങ്ങൾ? പുതുക്കിപ്പണിയുന്ന കാര്യത്തിൽ എല്ലാവരുടെയും സഹകരണം നേരായ രീതിയിൽ തേടിയിരുന്നോ? അറ്റകുറ്റപ്പണിയുടെ പേരിൽ ആരാധനവസ്തുക്കളോട് അപമാനം കാട്ടേണ്ട കാര്യമുണ്ടോ? അവകാശലംഘനങ്ങൾ നടന്നുവെന്നിരിക്കട്ടെ. അതിനുള്ള പ്രഥമപടി അറസ്റ്റാണോ? നിയമാനുസൃതമായ താക്കീതോ, വിശദീകരണമാവശ്യപ്പെടലോ നടന്നോ? ഒരു സർക്കിൾ ഇൻസ്പെക്ടർക്ക് അറസ്റ്റ് നേരിട്ടു നടത്തുവാനുള്ള വകുപ്പുണ്ടോ?

ചുരുക്കത്തിൽ ഈ പ്രശ്നം ഓർത്തഡോക്സ് യാക്കോബായ വഴക്കിനുള്ളിലെ ഒരു സംഭവമായി മാത്രം കാണരുത് എന്ന് ചിന്താശക്തിയുള്ള എല്ലാവരോടും ഞങ്ങൾ ആവശ്യപ്പെടുന്നു. നിയമവാഴ്ച നമ്മുടെ രാജ്യത്ത് എത്രമാത്രം അവതാളത്തിലാണെന്ന് ഇത് സൂചിപ്പിക്കുന്നു. ഇന്ന് ഓർത്തഡോക്സ് പുരോഹിതനു നേരെ നടന്നത് നാളെ മറ്റൊരു പുരോഹിതനു നേരെ ആയിക്കൂടെന്നില്ല.

സംഭവങ്ങളെ വസ്തുനിഷ്ഠമായി കാണുന്നതോടൊപ്പം ചില നിർണ്ണായക നിമിഷങ്ങളിൽ പറയാനുള്ളത് മറനീക്കിപ്പറയുവാൻ ധൈര്യപ്പെടുന്ന നേതൃത്വവും, പത്രപ്രവർത്തകരും, ജനപ്രതിനിധികളും മലങ്കരസഭയ്ക്കുണ്ടായിരുന്നു. സഭയെക്കാൾ വളർന്നുവെന്നു വിചാരിക്കുന്നവർക്കു മേല്പറഞ്ഞ സംഭവം കത്തനാരുടെ 'വിവരക്കേടായി' പറഞ്ഞു രക്ഷപ്പെടാനേ കഴിയൂ. സർക്കാരും, നീതിപാലകരും, നിഷ്പക്ഷമതികളും, എക്യുമെനിക്കൽ വക്താക്കളും, മതസൗഹൃദ പ്രവാചകന്മാരും ഉണർന്നു പ്രവർത്തിക്കുവാൻ ഞങ്ങൾ ആവശ്യപ്പെടുന്നു. പുകയുന്നതു കാണുമ്പോഴേ നടപടിയുണ്ടായാൽ നന്ന്. എരിഞ്ഞടങ്ങുവാൻ എന്തിനു കാത്തിരിക്കണം?

ജെ. കെ.

## സഭാദിനം. മാർച്ച് 28
(യോഹ. 9:1–41)

ആത്മീകാന്ധത ബാധിച്ചിരിക്കുന്ന അനേകരുടെ കണ്ണുകൾ ദൈവമഹത്വത്തിനായി ഇന്നും തുറക്കപ്പെട്ടുകൊണ്ടിരിക്കുന്നു. കൃപയാകുന്ന ചേറു കുഴച്ചു കണ്ണിൽ പുരട്ടുവാൻ കർത്താവു തയ്യാർ. അയക്കപ്പെട്ടവൻ എന്നർത്ഥമുള്ള ശിലോഹാം കുളത്തിൽ ചെന്നു കഴുകുമ്പോഴാണു കുരുടനു കാഴ്ച ലഭിക്കുക. അയക്കപ്പെട്ട സഭയുടെ രക്ഷണ്യ ശുശ്രൂഷയാൽ വിശുദ്ധി പ്രാപിക്കണം എന്ന വിശ്വാസം ഏവരേയും രൂപാന്തരത്തിലേക്കു നയിക്കും.

ഇവിടെ കാഴ്ച പ്രാപിക്കുന്നത് ഒരു യഹൂദനാണ്. കുരുടനും ഭിക്ഷക്കാരനും ആയിരുന്നപ്പോൾ പരീശന്മാർ അവനെ ഗൗനിച്ചിരുന്നില്ല. യേശുവിനാൽ കാഴ്ച പ്രാപിച്ചപ്പോൾ അനഭിമതനായി. ശബത്തിൽ വിഹിതമല്ലാത്തതു പ്രവർത്തിച്ചു എന്നാണാരോപണം. യേശു അവനെ തൻെറ ചിറകിൻ കീഴിൽ പൊതിഞ്ഞു. യഹൂദന്മാരും വിജാതീയരും പുറംതള്ളിയെങ്കിലും ക്രിസ്തുവിൽ അഭയം കണ്ടെത്തിയ സമൂഹമാണു സഭ. ക്രിസ്തുവിൻെറ മാതൃക പിന്തുടർന്നു കാഴ്ചയില്ലാത്തവർക്കു കാഴ്ച നല്കുകയും, അവരെ ക്രിസ്തുവിൻെറ സ്നേഹത്തിൽ പുനരധിവസിപ്പിക്കുകയുമാണു നമ്മുടെ കടമ. സഭാദിനം അതിനുതകട്ടെ. അല്ലാതെ, പരീശന്മാരെപ്പോലെ കണ്ണുണ്ടായിട്ടും യാഥാർത്ഥ്യങ്ങളെ അവഗണിച്ചു നിത്യാന്ധകാരത്തിലേക്കു പോകുന്നവരായിത്തീരരുത്.

## നാല്പതാം വെള്ളിയാഴ്ച ഏപ്രിൽ–2
(മത്താ: 4: 1–11)

നാല്പതു ദിവസത്തെ നോമ്പു കഴിഞ്ഞപ്പോൾ മോശെ പ്രകാശിതനായി. യേശു സാത്താൻെറ പരീക്ഷകളെ അതിജീവിച്ചു. നോമ്പിൽ കൂടി സംഭരിച്ച ശക്തിയാൽ നമുക്കും സാത്താന്യ പരീക്ഷകളെ അതിജീവിക്കുവാനും, കർത്താവിൻെറ കഷ്ടാനുഭവങ്ങളിൽ പങ്കാളിയാകുവാനും ദൈവം സഹായിക്കട്ടെ. ഉപവാസത്താലും പ്രാർത്ഥനയാലുമല്ലാതെ സാത്താന്യവാധികൾ നീങ്ങുകയില്ലെന്നു കർത്താവു പഠിപ്പിച്ചു.

## ഓശാന. ഏപ്രിൽ 4
(യോഹ. 12: 12–19)

യഹൂദവംശത്തിൻെറ രക്ഷയ്ക്കായി വരുന്ന രാജാവിനെ എതിരേല്ക്കാൻ തയ്യാറെടുക്കുന്ന പുരുഷാരം. യേശുവിൻെറ കീഴിൽ ഐശ്വര്യപൂർണ്ണമായ ഒരു പുതിയ ഭരണകൂടം അവർ പ്രതീക്ഷിക്കുന്നു. ജനം വിചാരിച്ചതു യേശു അന്നുതന്നെ യിസ്രയേലിൻെറ രാജാവായി സ്ഥാനാരോഹണം ചെയ്യുമെന്നായിരുന്നു. അവരുടെ വാഞ്ഛ കർത്താവിനറിയുകയുംചെയ്യാം. ഐഹികമായ ഒരു രാജ്യം സ്ഥാപിക്കുവാനല്ല കർത്താവു വന്നത്. എങ്കിൽ പോലും തന്നെ രാജാവായി സ്വീകരിച്ചു വരവേല്ക്കുന്ന പുരുഷാരത്തിൻെറ ആഘോഷങ്ങളെ അവൻ തടഞ്ഞില്ല. മാത്രമല്ല, അവരുടെ ഓശാനവിളികളിൽ സന്തോഷിച്ച് രാജാവായിത്തന്നെ യെരുശലേമിലേക്കു യാത്ര ചെയ്യുകയും ചെയ്തു. അവൻെറ രാജ്യവും നീതിയും അന്വേഷിക്കുന്ന ജനത്തിന് എന്നെന്നും അവൻ രാജാവായിരിക്കും. അവർ ഉല്ലാസഘോഷങ്ങളോടെ അവനോടുകൂടെ സീയോനിൽ എത്തിച്ചേരും. അവൻെറ അധീനതയിലുള്ള നിത്യരാജ്യത്തിൻെറ അവകാശികളായി.

## പെസഹ. ഏപ്രിൽ 8
(ലൂക്കോ. 22: 14–30)

വി. പൗലോസ് പറഞ്ഞു: പെസഹക്കുഞ്ഞാടും അറക്കപ്പെട്ടിരിക്കുന്നു. ക്രിസ്തു തന്നെ. പഴയനിയമ സഭയിൽ അഞ്ചു തരത്തിലുള്ള യാഗങ്ങൾ ഉണ്ടായിരുന്നു. അവയിൽ രക്തച്ചൊരിച്ചിലുള്ളവ നാലെണ്ണത്തിൽ മാത്രം. ഹോമയാഗം, സമാധാനയാഗം, പാപയാഗം, അകൃത്യയാഗം. എന്നാൽ രക്തരഹിതമാണു ഭോജനയാഗം. നേരിയ മാവുകൊണ്ടുണ്ടാക്കിയ പുളിപ്പില്ലാത്ത ദോശകളൊ, എണ്ണ പുരട്ടിയ പുളിപ്പില്ലാത്ത വടകളോ ആയിരുന്നു യാഗവസ്തുക്കൾ. അഞ്ചു യാഗങ്ങളും ക്രിസ്തുവിൻെറ ഏകയാഗത്തിനു നിഴലായിരുന്നു,

രക്തച്ചൊരിച്ചിലുള്ള ഒരു യാഗവും ശേഷിക്കാതവണ്ണം ക്രിസ്തു കാൽവരിയിൽ തന്നെത്തന്നെ യാഗമാക്കി. അവൻെറ ക്രൂശീകരണത്തിനു മുമ്പു അപ്പവീഞ്ഞുകളെ വാഴ്ത്തി ഇതു തൻെറ ശരീരവും രക്തവുമാണെന്നറിയിക്കുകയും വീണ്ടും വരുവോളം ഓർമ്മക്കായ് ചെയ്യുവാൻ ശിഷ്യന്മാരെ ഭരമേല്പിക്കുകയും ചെയ്തു. വി. കുർബാന സ്ഥാപിതമായി. തിരുവെഴുത്തുകളിൽ പ്രകാരം അറുക്കപ്പെടുവാനുള്ള പെസഹാക്കുഞ്ഞാടാണു താനെന്നും, തന്നത്താൻ യാഗത്തിനേല്പിച്ചുകൊടുക്കുകയാണെന്നും പെസഹാദിവസത്തിൽ കർത്താവു ശിഷ്യന്മാർക്കു വെളിപ്പെടുത്തുകയായിരുന്നു. തൻെറ യാഗത്താൽ വീണ്ടെടുക്കപ്പെടുന്നവർ തൻെറ വീണ്ടുംവരവോളം നിർമ്മലബലിയായി അനുഷ്ഠിക്കേണ്ടതിൻെറ ആവശ്യകതയും പഠിപ്പിച്ചു.

## ദു:ഖവെള്ളിയാഴ്ച ഏപ്രിൽ 9

കർത്താവു ക്രൂശിൽ കിടക്കുമ്പോൾ മൊഴിഞ്ഞ ഏഴു വാക്യങ്ങളും, അതിൻെറ സ്ഥാനക്രമങ്ങളും ചിന്തിച്ചാൽ അന്ധകാരത്തിൽനിന്നും മനുഷ്യനെ അത്ഭുത പ്രകാശത്തിലേക്കു നയിക്കുന്ന വിസ്മയനീയമായ അവസ്ഥ കാണാം. നാലാമത്തെ തിരുമൊഴിയായ 'എൻെറ ദൈവമേ എൻെറ ദൈവമേ നീ എന്നെ കൈവിട്ടതെന്ത്? എന്നു നിലവിളിക്കുമ്പോൾ ദേശമെങ്ങും അന്ധകാരംകൊണ്ടു മൂടപ്പെട്ടതായി വായിക്കുന്നു. അതിനു മുമ്പുള്ള മൂന്നു വാക്യങ്ങളിൽ ആദ്യത്തെ തിരുമൊഴിയായ 'പിതാവേ ഇവർ ചെയ്യുന്നത് ഇന്നതെന്നറിയായ്ക

(ശേഷം 32–ാം പേജിൽ)

ക്രിസ്തീയകുടുംബപംക്തി

# വളരുമാറാക്കുന്ന ദൈവത്തിന്നായ് (xi)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

മദ്യം, മയക്കുമരുന്ന്, പുകവലി എന്നി ദുശീലങ്ങൾ ഒരു രസത്തിനുവേണ്ടിയെന്നോ, കമ്പനിക്കുവേണ്ടിയെന്നോ, ദു:ഖത്തിലിരിക്കുന്നവർക്ക് തൽക്കാലത്തേക്ക് മനപ്രയാസം മാറുന്നതിനുവേണ്ടിയെന്നോ പറഞ്ഞു തുടങ്ങുന്നു. ഒടുവിൽ എല്ലാപ്രകാരത്തിലും അവർ നശിക്കുന്നതിന് ഇടയാകുന്നു. അതിനാൽ ഇവ ഉപയോഗിക്കുന്നതു മൂലമുണ്ടാകുന്ന ദോഷങ്ങളെക്കുറിച്ച് കുട്ടികളെ നേരത്തേതന്നെ ബോധവാന്മാരാക്കേണ്ടതാണ്.

## ലഹരികൊണ്ടുള്ള ദോഷങ്ങൾ

ലഹരികൊണ്ട് ആർക്കും ഒരു ഗുണവും ഉണ്ടായിട്ടില്ലെന്നു മാത്രമല്ല പലതര രോഗങ്ങൾക്ക് ഇതു കാരണമാകുന്നു. ലഹരിയോടുള്ള ആസക്തി വർദ്ധിക്കുന്നതിന്റെ ഫലമായി ധനം നശിക്കുകയും രോഗങ്ങൾ ഉണ്ടാകയും ചെയ്യുന്നു. ഒരു രോഗവും ഉണ്ടാകാത്ത ഒരു ലഹരിക്കാരനെയും കാണാൻ സാദ്ധ്യമല്ല. പലർക്കും മാരകമായ രോഗങ്ങളും ഉണ്ടാകുന്നു. മദ്യത്തിന് പണം ചെലവാകുന്നതിനും പുറമെ ചികിൽസയ്ക്കും വലിയ തുകകൾ ചെലവാക്കുന്നു. അവർ വളരെയേറെ വേദന അനുഭവിക്കുകയും ചെറുപ്രായത്തിൽ മരിക്കയും ചെയ്യുന്നു. ഇങ്ങനെ ഭാര്യയും മക്കളും പട്ടിണിയിലാണ്ടുപോകുന്നു. മദ്യവും മയക്കുമരുന്നും ഉപയോഗിക്കുന്നവരുടെ കുടുംബങ്ങൾ കലഹങ്ങൾ നിമിത്തം നരകമാകുന്നു. കുട്ടികൾക്ക് പഠിക്കാൻ സാധിക്കുന്നില്ല. അവരുടെ വ്യക്തിത്വം വികലമായിത്തീരുന്നു. ഉന്നതവിദ്യാഭ്യാസത്തിന് കഴിവുണ്ടായാൽ ദാരിദ്ര്യം നിമിത്തം അതു സാധിക്കാതെപോകുകയും ചെയ്യുന്നു.

മദ്യപാനികൾക്കുണ്ടാകുന്ന കരൾവീക്കംമൂലം ചെറുപ്രായത്തിൽ മരിക്കുന്നവർ പലരാണ്. മദ്യപാനികളിൽ ആർക്കെല്ലാം ഇതുണ്ടാകുമെന്ന് പ്രവചിക്കാൻ സാദ്ധ്യമല്ല. അതിനാൽ മദ്യം പൂർണ്ണമായി വർജ്ജിക്കുകയാണ് ഇതിൽനിന്നു രക്ഷപെടാനുള്ള ശരിയായ വഴി. മദ്യത്തിനും മയക്കുമരുന്നിനും കാശില്ലാതെവരുമ്പോൾ മോഷണത്തിനും കവർച്ചയ്ക്കും കൊലപാതകത്തിനും ഒരുങ്ങുന്നു. മയക്കുമരുന്നിനടിമപ്പെട്ടവരിലാണ് ഈ അക്രമവാസന കൂടുതൽ. അവരുടെ തലച്ചോറിലെ കോശങ്ങൾ ദ്രവിച്ച് അവർ ഭ്രാന്തന്മാരെപ്പോലെയായിത്തീരുന്നു. മദ്യപാനികളും, മയക്കുമരുന്ന് ഉപയോഗിക്കുന്നവരും, സമതല തെററി ഭാര്യമാരെ സംശയിക്കുവാനും അവരെ പീഡിപ്പിക്കുവാനും തുടങ്ങും. ഇങ്ങനെ പട്ടിണിക്കും കഠിനാദ്ധ്വാനത്തിനും പുറമെ പീഡയും സഹിച്ച് പല ഭാര്യമാരും ആത്മഹത്യയ്ക്കുപോലും തയ്യാറാകുന്നു.

പുകവലിയും വലിയ ദോഷങ്ങൾ വരുത്തുന്നു. പല രോഗങ്ങൾ ഉണ്ടാകുന്നതിനും പുറമെ ശരീരമെല്ലാം വിഷംകൊണ്ട് നിറയുന്നതിനാൽ ഏതൊരു രോഗങ്ങൾക്കുള്ള മരുന്ന് കഴിച്ചാലും ഫലപ്രദമാകാതെ വരുന്നു. പ്രത്യേകിച്ച് മാനസിക രോഗികൾ പുകവലിക്കരുതെന്ന് ഡോക്ടേഴ്സ് കർശനരായി പറയുന്നത് സ്മരണീയമാണ്. സ്ത്രീകൾ പുകവലിച്ചാൽ ഗർഭത്തിലെ ശിശുവിന് അംഗവൈകല്യം വരുന്നതാണ്. തുടർച്ചയായി പുകവലിക്കുന്ന ഭർത്താവിന്റെ സാമീപ്യം മൂലവും ഭാര്യയുടെ ഗർഭസ്ഥശിശുവിന് ദോഷം വരുന്നു. തൊണ്ണയിലും നെഞ്ചിലും കാൻസർ വരുന്നത്, ബഹുഭൂരിപക്ഷവും പുകവലിക്കാർക്കാണ്. ചിലർക്ക് രക്ത ഓട്ടത്തിന് തടസം വന്നിട്ട് കാൽവിരലിൽ പഴുപ്പുണ്ടായി, വിരലും കാൽമുട്ടിന് മുകളിൽ വരെയും മുറിക്കേണ്ടതായും വരാറുണ്ട്. ഹൃദയസ്തംഭനം പുകവലിക്കാരിൽ ആണ് കൂടുതൽ കാണുന്നത്: പുകവലി ആയുസിന്റെ ദൈർഘ്യം കുറയ്ക്കുകയും ചെയ്യുന്നു.

ലഹരി ഉപയോഗിക്കുന്നവരുടെ തലച്ചോറിൽ ഒരു രാസവസ്തു ഉണ്ടാകുന്നു. അത് ചിലരിൽ പെട്ടെന്നും മററുചിലരിൽ ക്രമേണയുമായി ഉണ്ടാകും. അത് ഉണ്ടായിക്കഴിഞ്ഞാൽ എത്ര ആഗ്രഹിച്ചാലും ലഹരിയിൽനിന്ന് പിൻമാറുക സാദ്ധ്യമല്ലാതായിതീരും. ഒരൊററ പ്രാവശ്യത്തെ മദ്യസേവകൊണ്ട് അതിന് അടിപ്പെട്ടവരുണ്ട്. അതിനാൽ ഒരിക്കൽപോലും അല്പംപോലും ലഹരിപദാർത്ഥം കഴിക്കാതിരിക്കത്തക്കവണ്ണമുള്ള തീരുമാനം വേണ്ടിയിരിക്കുന്നു.

സ്വയം ലഹരിപദാർത്ഥങ്ങൾ വർജ്ജിക്കുന്നതിനും പുറമെ, ലഹരിയിൽനിന്ന് മററുള്ളവരെ പിൻതിരിപ്പിക്കുന്നതിനും ഏവരും ശ്രമിക്കേണ്ടതാണ്. ബാലികാബാലന്മാരെയും ഇതിന് പ്രതിജ്ഞാബദ്ധരാക്കേണ്ടതാണ്. മദ്യവർജ്ജനവും മദ്യനിരോധനവും ഒത്തുചേർന്നാലേ ലഹരിയിൽനിന്ന് നാടിനെ രക്ഷിക്കാനാവൂ.

## 5) കർത്താവിൽ സന്തോഷിക്കുന്ന ശീലം

സ്വന്തം സുഖത്തിലും ഉയർച്ചയിലും സ്വാർത്ഥതയിലും മാത്രം അധിഷ്ഠിതമായ സന്തോഷ

മുണ്ട്. അത പ്രതികാരബുദ്ധിയിലേക്കും അസൂയയിലേക്കും പരിഹാസത്തിലേക്കും നിരാശയിലേക്കും നയിക്കുന്നു. എന്നാൽ കർത്താവിൽ സന്തോഷിക്കുന്നവന്റെ സന്തോഷം എന്നേക്കും നിലനിൽക്കുന്നതും, മററുള്ളവരെ സന്തോഷിപ്പിക്കുന്നതുമാണ്. അ കർത്താവിനോടുള്ള കടപ്പാടുകളെക്കുറിച്ചുള്ള [illegible]ദിയിൽ അധിഷ്ഠിതമാണ്. ദൈവത്തോടും മനുഷ്യരോടുമുള്ള സ്നേഹം ഇതിൽ അടങ്ങിയിരിക്കുന്നു. അയാൾക്ക് സ്വന്തം ഉയർച്ച ഒരു പ്രശ്നമല്ല, ദൈവമഹത്വത്തിനും മനുഷ്യരുടെ നന്മയ്ക്കുമായി പ്രവർത്തിക്കുന്നതിന് ആവശ്യമായ ഉയർച്ച വേണമെന്ന ആഗ്രഹമേ അയാൾക്ക് ഉണ്ടായിരിക്കൂ.

## കർത്താവിലുള്ള സന്തോഷം വർദ്ധിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ

1) നമ്മുടെ പാപാവസ്ഥയിലും നിസഹായാവസ്ഥയിലും ദൈവം നമ്മെ അനുഗ്രഹിക്കുന്നതിനെക്കുറിച്ചും, മനുഷ്യരുടെ നന്മയ്ക്കായി നമ്മെ എടുത്ത് ഉപയോഗിക്കുന്നതിനെയും കുറിച്ചും നാം നന്ദിയുള്ളവരാകണം. 2) നമ്മുടെ കടങ്ങളെയും പാപങ്ങളെയും ഏററുപറഞ്ഞ് മോചനം പ്രാപിക്കണം (സങ്കീ. 32;1–3, വി. യോഹ. 20:21–23, വി. യോഹ. 6:37). നമ്മുടെ ഭാരങ്ങൾ കർത്താവിൽ സമർപ്പിക്കണം (വി. മത്താ. 11:28, 1 പത്രോ. 5:7). 4) കോപം, ക്രോധം, കാമം, ഭക്ഷണപാനീയങ്ങളോടുള്ള അമിതമായ ആസക്തി ലഹരിപ്രിയം, അക്രമം പരിഹാസം എന്നിവയെ അതിജീവിക്കണം (ഗലാ. 5:16–21). 5) ജീവിതത്തിന്റെ നല്ലവശം കണ്ട് ദൈവത്തെ സ്തോത്രം ചെയ്യണം (1 തെസ. 5:13). 6) കഷ്ടതകൾ ദൈവം നന്മക്കാക്കുമെന്നും (എബ്രാ. 5:8, റോമ. 8:28), പരലോകത്തിൽ ദൈവം നമുക്ക് ആശ്വാസം നൽകുമെന്നും (വി. യോഹ. 14;1–3) ഉറപ്പായി വിശ്വസിക്കണം. 7) മററുള്ളവരുടെ ഉയർച്ചയിൽ, പൊതുവിന്റെ ഉയർച്ച കണ്ടും (1 കൊരി. 12;7), മററുള്ളവരുമായി താദാത്മ്യം പ്രാപിച്ചും സന്തോഷിക്കണം (റോമ. 12:15–8). അദ്ധ്വാനിച്ച് സമ്പാദിക്കുകയും, മററുള്ളവർക്ക് സഹായം നൽകുകയും ചെയ്യണം (അപ്പോ. 20:35). 9) ആത്മാർത്ഥമായി ഏവരെയും സ്നേഹിച്ച് (വി. മത്താ. 5:44) എപ്പോഴും (1 തെസ. 5:15) നന്മചെയ്ത് അവരുടെ സ്നേഹബഹുമാനങ്ങൾ ആർജ്ജിക്കണം (റോമ. 12:21). 10) മററുള്ളവരെ അഭിനന്ദിച്ച് അവരുടെ അഭിനന്ദനം നേടണം. 11) ആവശ്യംപോലെ ആവശ്യക്കാർക്ക് കൊടുത്തും, ആവശ്യംപോലെ മററുള്ളവരിൽനിന്ന് സ്വീകരിച്ചും, കൂട്ടായ്മയിൽ ജീവിക്കണം (അപ്പോ. 2;45).

സ്വാർത്ഥതയിലുള്ള സന്തോഷത്തെ വെടിഞ്ഞ് കർത്താവിൽ സന്തോഷിക്കുവാൻ നമുക്ക് സാധിക്കണം. 'സന്തുഷ്ട ഹൃദയം നല്ലോരു ഔഷധമാകുന്നു. തകർന്ന മനസോ അസ്ഥികളെ ഉണക്കുന്നു. (സദൃ. 17:22).

—o—


റവ. ഡോ. കുറിയാക്കോസ്
തോട്ടുപുറം, കോർ എപ്പിസ്കോപ്പാ,
പി. വി. മാത്യു, എറണാകുളം

# നോമ്പ്

പുരാതനകാലം മുതൽ പാവനമായി കരുതുന്ന ചില പാരമ്പര്യങ്ങൾ നവീകരണസഭകൾ ഒഴിച്ചുള്ള പ്രധാന ക്രിസ്തീയ സഭകളിൽ ഉണ്ട്. പ്രാർത്ഥന, നോമ്പ്, ഉപവാസം മുതലായവ ഇതിൽ ഉൾപ്പെടും. സഭയുടെ പുതുക്കത്തിനും തിന്മയിൽനിന്നും നന്മയിലേക്കുള്ള തിരിച്ചുവരവിനുമായി നിലനിർത്തപ്പെട്ടുപോരുന്നവയാണ് ഇത്. ഇന്ന് നോമ്പ് എന്നു കേൾക്കുമ്പോൾ അനേകരുടെയും മനസിൽ ഉയർന്നുവരുന്നത് എന്തിനീ നോമ്പും ഉപവാസവും? ദൈവം മനുഷ്യനു നൽകിയ നന്മകളല്ലേ ഭക്ഷണപാനീയം? എന്തിന് അവയെ ഉപേക്ഷിക്കുന്നു എന്നിങ്ങനെയുള്ള ചോദ്യങ്ങളാണ്. ഇങ്ങനെ നമ്മുടെ വിശ്വാസത്തെയും പാരമ്പര്യത്തെയും ലാഘവത്തോടുകൂടി കാണുന്നത് വളരെ ദു:ഖകരമായ സംഗതിയാണ്. സമൂഹമായി സഭ ചരിത്രത്തിൽ ആർജ്ജിച്ച സംസ്ക്കാരവും മൂല്യങ്ങളും സഭാജീവിതവുമാണ് ചോർന്നുപോകുന്നതെന്ന് അറിയുന്നില്ല.

ആധുനിക മനുഷ്യൻ തന്റെ ജീവിതരീതിയിലും പ്രവർത്തനമേഖലകളിലും പ്രയത്നം ഇല്ലാത്ത ജീവിതം ആഗ്രഹിക്കുന്നു. മനുഷ്യന്റെ ജീവിതലക്ഷ്യം സുഖം മാത്രം അനുഭവിക്കുകയെന്നുള്ളതാണ്. അവന്റെ ജീവിതരീതിയിലും യാത്രയിലും ജോലിയിലും ഇവ പ്രതിഫലിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലെ വ്യവസായശാലകളിൽ മനുഷ്യന്റെ അദ്ധ്വാനഭാരം കുറച്ച് അവൻ യന്ത്രമനുഷ്യനെപോലെയായി. സുഖത്തോടുള്ള ഈ അടങ്ങാത്ത തൃഷ്ണ മനുഷ്യജീവിതത്തിലും പ്രതിഫലിക്കുന്നു. പ്രാർത്ഥനകൾ വെട്ടി ചുരുക്കണം, വി. കുർബ്ബാനയുടെയും മററു ശുശ്രൂഷകളുടെയും ദൈർഘ്യം കുറച്ചു പെട്ടെന്നു തീർക്കണം. ജീവിതത്തിൽ ഒന്നിനും നിയന്ത്രണങ്ങൾ പാടില്ല. ഇങ്ങനെ മനുഷ്യജീവിതത്തെ സംബന്ധിച്ചുള്ള ആവശ്യങ്ങളും പരാതികളും നീണ്ടുപോകുന്നു. സഭാജീവിതം ഒരു അനുഭവമേഖലയായി പരിണമിക്കുന്നില്ലായെന്നുള്ളതാണ് ഇതിന്റെ പ്രധാന കാരണം. ഇതെല്ലാം സഭാവിശ്വാസികളുടെമേൽ അടിച്ചേൽപ്പിക്കപ്പെടുന്ന സഭയുടെ നിയമമായി മാത്രം കാണുന്നു. ഈ കാരണങ്ങളാലാണ് വി. ആരാധനയിൽ ക്രമമായി സംബന്ധിക്കുക, വി. വേദപുസ്തകം വായിക്കുക, കുടുംബപ്രാർത്ഥനകൾ നടത്തുക, നോമ്പും ഉപവാസവും അനുഷ്ഠിക്കുക എന്നിവയിൽ നിന്നെല്ലാം സഭാംഗങ്ങൾ ഒഴിഞ്ഞുനിൽക്കുന്നത്. ഇന്ന് മനുഷ്യൻ തേടുന്നതും അഭയം പ്രാപിക്കുന്നതും കുറുക്കുവഴികളെയാണ്. കുടുംബസമേതം വർഷത്തിൽ ഒരിക്കൽ ഏതെങ്കിലും തീർത്ഥാടനകേന്ദ്രങ്ങൾ സന്ദർശിച്ച് മെഴുകുതിരി കത്തിച്ച് കുറച്ചു പണവും നേർച്ചയിട്ട് തിരികെ പോരുക എന്നതാണ് സഭാജീവിതമെന്നും ഇതോടുകൂടി എല്ലാം പൂർത്തിയായിയെന്നുള്ളതാണ് അനേകരും ചിന്തിക്കുന്നത്. എന്നാൽ മനുഷ്യജീവിതത്തിൽ വിശ്വാസത്തിന്റെ അനുഭവമോ അതുവഴി ലഭിക്കേണ്ട ജീവിതരൂപാന്തരമോ ഒന്നും ഇതുമൂലം ലഭിക്കുന്നില്ലായെന്നുള്ളതാണ് വസ്തുത. പ്രാർത്ഥനയെന്നുള്ളത് മദ്ധ്യസ്ഥന്മാർക്കു വിട്ടുകൊടുക്കുന്നു. അവരുടെ പ്രാർത്ഥനയാണല്ലോ കൂടുതൽ ഫലപ്രദം. കൂടാതെ ഇങ്ങനെ ചെയ്യുന്നതുമൂലം അത്രയും സമയം ലാഭമാകുകയും ആ സമയംകൂടി മററതിനെങ്കിലും വിനിയോഗിക്കുകയും ചെയ്യാമല്ലോ. മനുഷ്യന്റെ പ്രായോഗികബോധം സഭാബോധത്തെ ഭരിക്കുന്നതിന് ഇത് ഒരു ഉദാഹരണമായി ചൂണ്ടിക്കാട്ടിയെന്നേയുള്ളു. ഇങ്ങനെ അനേകം കാര്യങ്ങൾ ചൂണ്ടിക്കാണിക്കുവാനായിട്ടുണ്ട്.

മനുഷ്യന്റെ സഭാജീവിതത്തോടുള്ള ഈ സമീപനം വലിയൊരു ഭീഷണിയായി നിലനിൽക്കുന്നു. അതുകൊണ്ടാണ് പ്രാർത്ഥനയും ആരാധനയും നോമ്പും എല്ലാം അവഗണിക്കപ്പെടുന്നത്.

---

**കുഞ്ഞുമോൻ, വാരിക്കാട്**

---

ഇവയെല്ലാം സഭാജീവിതത്തിന്റെ അവിഭാജ്യ ഘടകങ്ങൾ ആണെന്നു കർത്താവ് തിരുവെഴുത്തുകളിൽകൂടി വ്യക്തമാക്കുന്നു (മത്താ. 17 : 21, മർക്കോ. 9 : 29, ലൂക്കോ. 2:37). 1 കൊരി. 9:25—ൽ പൗലോസ് അപ്പൊസ്തോലൻ ഇതേ സത്യത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്. യേശുക്രിസ്തു പരസ്യശുശ്രൂഷയ്ക്കു മുമ്പായി നാല്പതു ദിവസം ഉപവസിച്ചു. ഇതിൽകൂടി പ്രാർത്ഥനയുടെയും നോമ്പിന്റെയും ആവശ്യകതയെപ്പററി കർത്താവ് ചൂണ്ടിക്കാട്ടുകയും സ്വന്തജീവിതത്തിൽ പ്രതിഫലിപ്പിച്ച് നമുക്കു മാതൃകയാകുകയും ചെയ്തു. നിനുവ നോമ്പ് നഗരത്തിന്റെ രക്ഷയ്ക്കു മുഴുവൻ കാരണമായി തീരുകയാണല്ലൊ ചെയ്തത്.

നാം നോമ്പ് ആചരിക്കുന്നത് എന്തിന് എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്തേണ്ടിയിരിക്കുന്നു. മത്സ്യം, മാംസം, മുട്ട മുതലായവ വെടിയേണ്ട അവസരം എന്ന അർത്ഥത്തിലാണ് അനേകരും നോമ്പിനെ കാണുന്നത്. എന്നാൽ ആത്മീകവും ആന്തരീകവുമായ ഒരുക്കത്തിന്റെ പ്രതീകമായിട്ടാണ് ഇവയിൽ നിന്നെല്ലാം ഒഴിഞ്ഞിരിക്കണമെന്ന് ആവശ്യപ്പെടുന്നത്. ഭക്ഷണകാര്യങ്ങളിൽ ചില വർജ്ജനങ്ങൾ ആചരിച്ചതുകൊണ്ടു മാത്രമായില്ല. ജഡാഭിലാഷങ്ങളെ മുഴുവൻ നിയന്ത്രിച്ച് ശിക്ഷണത്തിലും ആത്മസംയമനത്തിലും സ്വയം നിലനിർ

ത്തുവാൻ കഴിയണം. അനുതപിച്ച് ദൈവോന്മുഖമായി ജീവിക്കുന്നു എന്ന അർത്ഥത്തിലാണ് ഇങ്ങനെയുള്ള ഭക്ഷണങ്ങളെ ഉപേക്ഷിക്കുന്നത്. ലൗകിക സുഖങ്ങളിലും ഭക്ഷണത്തിലും ആസ്വദിച്ചുകളയുവാനുള്ളതല്ല മനുഷ്യശരീരം. ദൈവമന്ദിരമാക്കി തീർക്കുവാനാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത്. നോമ്പുകൊണ്ടും ഉപവാസംകൊണ്ടും അർത്ഥമാകുന്നത് ജീവിതപരിവർത്തനമാണ്. യഥാർത്ഥ ജീവിതപരിവർത്തനമെന്നത് പാപബോധമുണ്ടാകുന്നതു മാത്രമല്ല. പാപത്തിന്റെ വഴികളെ പൂർണ്ണമായി ഉപേക്ഷിക്കുന്നതിനാണ്. കൂടാതെ നോമ്പാചരണം മനുഷ്യന്റെ ആരോഗ്യപരിരക്ഷണത്തിന് ആവശ്യമാണെന്ന് വൈദ്യശാസ്ത്രവും അനുശാസിക്കുന്നു. ദഹനേന്ദ്രിയങ്ങൾക്കും ആന്തരിക അവയവങ്ങൾക്കും എല്ലാം വിശ്രമം ആവശ്യമാണെന്നും അതോടൊപ്പം ദുർമേദസും ശരീരത്തിലെ വിഷാംശവുമെല്ലാം മാറികിട്ടുന്നതിനുള്ള അകൃത്രിമമായ ചികിത്സാരീതിയാണെന്നും വൈദ്യശാസ്ത്രം പറയുന്നു. ഇതുവഴി ശരീരത്തിന്റെ പ്രവർത്തനം കാര്യക്ഷമമാവുകയാണ്. ആരോഗ്യം ദൈവതാല്പര്യത്തിനു വിരുദ്ധമല്ല. അത് മറ്റേതൊരു ആഗ്രഹത്തെയുംപോലെതന്നെയാണ്.

നോമ്പിന്റെ ആത്യന്തികലക്ഷ്യം മനുഷ്യന് ദൈവികബന്ധത്തിൽ രക്ഷയുടെ അനുഭവത്തിലേക്കു വളരുവാനുള്ള സാഹചര്യം സൃഷ്ടിക്കുകയെന്നതാണ്. യേശുക്രിസ്തുവിന്റെ കഷ്ടാനുഭവത്തിലും ക്രൂശുമരണത്തിലും, ഉയിർത്തെഴുന്നേല്പിൽകൂടിയുമാണ് സൃഷ്ടിയുടെ രക്ഷ പൂർത്തിയായത്. ഇവയിലുള്ള പങ്കാളിത്വം വഴിയാണു രക്ഷയുടെ അനുഭവത്തിൽ നാം ഭാഗഭാക്കുകളാകുന്നത്. ആ രീതിയിൽ ചിന്തിക്കുമ്പോൾ സഭാജീവിതം ലഘുവും ആയാസരഹിതവും അല്ലായെന്ന് മനസിലാക്കുവാൻ സാധിക്കും. വേദനയുടേതാണ്, കഷ്ടപ്പാടിന്റേതാണ്. ഈ വേദനയിൽ പങ്കുചേരുന്നതിനുള്ള ഒരു മാർഗ്ഗം നോമ്പിന്റെയും ഉപവാസത്തിന്റെയും സഹനത്തിന്റെയും സ്വയം ശിക്ഷണത്തിന്റേതുമാണ്.

തെറ്റായ സ്വാതന്ത്ര്യത്തിൽനിന്നും യഥാർത്ഥമായ വിമോചനത്തിലേക്ക് മനുഷ്യനെക്കൊണ്ടെത്തിക്കുന്നതിന് നല്ലൊരു പങ്കു വഹിക്കുന്നതിന് നോമ്പുമൂലം സാധിക്കുന്നു. സ്വാതന്ത്ര്യം യഥാർത്ഥമായി അനുഭവവേദ്യമാകുന്നത് സ്വയം നിയന്ത്രണത്തിൽകൂടിയാണ്. അത് ഭൗതികജീവിതാഭിലാഷങ്ങളിൽനിന്നുള്ള വിമുക്തിയാണ്. 'ഇന്ദ്രിയങ്ങളും മനസും നിയന്ത്രിക്കുക; അല്ലെങ്കിൽ ആസക്തി നിന്നെ കീഴടക്കിക്കളയും. ആത്മാവും ശരീരവും പവിത്രമാക്കുവാനുള്ള ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ട് ജീവിക്കുക. സ്വാതന്ത്ര്യത്തിന്റെ രഹസ്യം നിയന്ത്രണംവഴിയാണ്. നമ്മുടെ ജീവിതം ലോകത്തിന് അനുരൂപമാകുന്നതുവഴി നാം ഉദേശിക്കുന്നത് സുഖജീവിതം മാത്രമാണ്' എന്നാണ് ജർമ്മൻ വേദശാസ്ത്രജ്ഞനായ ബോൺഹൊഫർ പറയുന്നത്.

നോമ്പിൽകൂടി ഉദ്ദേശിക്കുന്നത് വെറും ഭക്ഷണവർജ്ജനം മാത്രമല്ല. അത് അവന്റെ സാധാരണ ജീവിതത്തിൽനിന്നുള്ള പിൻതിരിയലാണ്. പ്രാർത്ഥനയും വർജ്ജനവുംവഴി ആത്മശുദ്ധീകരണവും ദൈവികബോധവും വർദ്ധിപ്പിക്കുന്നു. അതിനുവേണ്ടിയാണ് നോമ്പ് ആചരിക്കുന്നത്. അത് ദുഷ്പ്രവർത്തനങ്ങളിൽനിന്നുള്ള മോചനമാർഗമാണ്. അതിൽകൂടി നാവിന്റെമേൽ നിയന്ത്രണം പ്രാപിക്കുന്നു. കോപത്തിൽനിന്നുള്ള പിൻമാറ്റത്തിന് ഉതകുന്നു. ആസക്തികളിൽനിന്നും, ദുഷിയിൽനിന്നും, അസത്യത്തിൽനിന്നും, അസൂയയിൽനിന്നുമുള്ള പിൻതിരിയലാണ്. ഇതാണ് ശരിയായ ഉപവാസത്തിന്റെ ലക്ഷ്യം. ജഡീകമായ ആവശ്യങ്ങൾ നിയന്ത്രിച്ചു പ്രധാനമായും ഒരു പുതിയ ജീവിതക്രമത്തിനുവേണ്ടി ആഹ്വാനം ചെയ്യുകയാണ് ആത്മസംയമനവും സാഹോദര്യവും ദൈവസ്നേഹവും വർദ്ധിക്കുന്നതുമൂലം കാഴ്ചപ്പാടിലും സമീപനത്തിലും എല്ലാം അടിസ്ഥാനപരമായ ഒരു വ്യതിയാനം സംഭവിക്കുന്നു. നോമ്പിന്റെ സമയം സമ്പാദനത്തിനുള്ളതല്ല. ദാനത്തിനുള്ളതാണ്. അതിൽകൂടി ദാരിദ്ര്യത്തിലും ദുഃഖത്തിലും ഇരിക്കുന്നവരോടുള്ള പ്രതികരണശേഷി നേടിയെടുക്കുന്നു.

നോമ്പും ഉപവാസവും എല്ലാം എന്തിനുവേണ്ടി സഭയിൽ ക്രമീകരിച്ചിരിക്കുന്നു എന്നുള്ള സംശയം പലരിലും ഉണ്ട്. നവീകരണസഭകളുടെ

# മാർ ഒസ്താത്തിയോസ് മിഷ്യനറിയും റവലൂഷണറിയും

ചരിത്രപുരുഷൻ ചരിത്രമാകുന്ന സംഭവങ്ങൾ മുൻകൂട്ടി കാണുന്നവനാണ്. അവയുടെ വെല്ലുവിളികൾ കേൾക്കുന്നവനാണ്. ചരിത്രം സൃഷ്ടിക്കുന്ന അവൻ പിന്നീട് ചരിത്രത്തിൻെറ ഭാഗമായിത്തീരുന്നു. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഒരു ചരിത്രപുരുഷനാണ്. ഗവേഷണവിദ്യാർത്ഥികൾക്ക് അദ്ദേഹം ഒരു പഠനവിഷയമാകും, ഇന്നല്ലെങ്കിൽ നാളെ. മനുഷ്യസ്നേഹികളായ മഹാരാജാക്കന്മാരെ പ്രജകൾക്ക് കാഴ്ചവച്ച നാടാണ് തൃപ്പൂണിത്തുറ. മഹത്വമുള്ള മണ്ണാണത്. മൂക്കഞ്ചേരി പുരവത്തിൻെറ പത്താമത്തെ പുത്രനായ പീററർ, ആ നാട് കൈരളിക്കു നൽകിയ മഹത്തായ സംഭാവനയാണ്. വിശ്വസിക്കുവാൻ പ്രയാസം തോന്നും, വരുംതലമുറയ്ക്ക്—ആ ത്യാഗവും അതോടൊത്തു പോകുന്ന ധീരതയും. ധന്യമായ ആ വ്യക്തിത്വത്തിൻെറ തെളിമയാർന്ന രണ്ടു വശങ്ങളിവിടെ പ്രതിപാദിക്കുന്നു, ചരമരജതജൂബിലി ആചരിക്കുന്ന അവസരത്തിൽ—റവലൂഷണറിയും, മിഷ്യണറിയും—വിപ്ലവകാരിയും മതപ്രവർത്തകനും.

വാളും വടിയുമെടുക്കുന്നതു മാത്രമല്ല വിപ്ലവം. കൊലയും കൊള്ളയും മാത്രമല്ലത്. ചരിത്രത്തിൽ രക്തപ്പുഴ ഒഴുകിയ ഫ്രഞ്ചുവിപ്ലവംപോലെതന്നെ പേരെടുത്തതാണ്, വേരുറച്ചതാണ് ഇംഗ്ലണ്ടിലെ കാർഷികവിപ്ലവവും വ്യവസായ വിപ്ലവവും. ഹരിത വിപ്ലവവും ക്ഷീര വിപ്ലവവും നമ്മുടെ തലമുറയിൽതന്നെ നടന്നതല്ലേ. സാക്ഷരതയ്ക്ക് അക്ഷരവിപ്ലവം എന്നല്ലേ പേരിടുന്നത്. അടിസ്ഥാനപരമായ മാററം വരുത്തുന്നതെന്തും വിപ്ലവകരംതന്നെ. അങ്ങനെയെങ്കിൽ അധഃകൃതരുടെ സ്ഥിതിഗതിയിൽ ചരിത്രം തിരുത്തി എഴുതിയ മാർ ഒസ്താത്തിയോസ് ഒരു വിപ്ലവകാരി തന്നെ,

മാററംവരുത്തിയ മാർഗ്ഗങ്ങൾ മാററുരച്ചുനോക്കാം. തീണ്ടലും തൊടീലും കൊടികുത്തി വാഴുന്നു. പൊതുവഴി പൊതുവിൻേറതാണെങ്കിലും അധഃകൃതന് അതിനവകാശമില്ല. തൃപ്പൂണിത്തുറ രാജവീഥിയിൽ പുലയനു വിലക്ക്. വൈക്കത്തെ ക്ഷേത്രറോഡിൽ ഈഴവൻ ഇറങ്ങാൻ പാടില്ല. പാലിയത്തച്ചൻെറ കോവിലം ചുററുന്ന നിരത്തിൽ പറയനു പതിത്വം. കാളയേയുംകൊണ്ട് പുലയൻ വന്നാൽ കാളയ്ക്കു കടക്കാം, പുലയനു പാ

## ഫാ. ജോസഫ് വെണ്ടറപ്പിള്ളി

ടില്ല. നാട്ടുമൃഗങ്ങളെപ്പോലെ കാട്ടുമൃഗത്തിനും സഞ്ചരിക്കാം. മൃഗത്തേക്കാൾ മനുഷ്യനു വില ഇടിഞ്ഞ കാലം. ഇതിനെ കാട്ടുസംസ്ക്കാരം എന്നു വിളിച്ചാൽ വന്യമൃഗം പ്രതിഷേധിക്കും. ഈ നിലയെ പത്രോസ് ശെമ്മാശ്ശൻ എതൃത്തു. പ്രകടനം നടത്തി, സഞ്ചാരസ്വാതന്ത്ര്യത്തിന്.

വഴി, വാഹനം കാണുന്നത് വിരളമായ കാലം. നടന്നു വലയുന്നവന് കോരിക്കുടിക്കുവാൻ പൊതുകിണറുകൾ ഉണ്ട്. രാജാരഷിമാർ പ്രജകൾക്കു നൽകിയ കൃപാജലം. അതിൽനിന്നു കോരുവാൻ അർഹത ദാഹമല്ല, ജാതിയാണ്. വെള്ളം തീണ്ടും. ജലത്തിനും വിലക്ക്. അന്നത്തെ 'നടപ്പുദീന'മായിരുന്ന അയിത്തത്തിനെതിരെ ഡീക്കൻ പീററർ സമരം സംഘടിപ്പിച്ചു.

സർക്കാർ വിദ്യാഭ്യാസത്തെക്കുറിച്ച് ഉത്ഘോഷിക്കും. എന്നാൽ വിദ്യാലയത്തിൻെറ വാതിൽ എല്ലാവർക്കുമായി തുറക്കുകയില്ല. ജാതി അറിയണം, പ്രവേശനത്തിനുമുൻപ്. അറിവിനും അയിത്തം. സരസ്വതീക്ഷേത്രത്തിൽ മാത്രമല്ല ആരാധനാലയത്തിലും പതിതർക്ക് പതിവ് അതുതന്നെ. പ്രതിഷ്ഠ അകത്തുണ്ടെങ്കിലും ഹരിയും ഹരിജനങ്ങളും പുറത്ത്.

മേലോർ കൂടുന്നിടത്തുനിന്ന് മാറിനിൽക്കാനുള്ള അവകാശമേ അവർക്കന്നുണ്ടായിരുന്നുള്ളു. കേരളത്തിലെ ഏതാണ്ട് 70 വർഷം മുൻപുള്ള നിലയാണത്. സ്വാമി വിവേകാനന്ദൻ വിശേഷിപ്പി

---

സ്വാധീനമാണ് ഈ ചോദ്യത്തിന് പലരേയും പ്രേരിപ്പിക്കുന്നത്. ഈ മനോഭാവമുള്ള സഭകളിൽ എത്രപേർ നോമ്പ് ആചരിക്കുന്നു എന്നന്വേഷിച്ചാൽ ഈ സ്വതന്ത്ര കാഴ്ചപ്പാടിൻെറ അടിസ്ഥാനം വ്യക്തമാകും. നോമ്പാചരിക്കാതിരിക്കുവാനുള്ള ഒരു ഉപാധി എന്നതിൽ കവിഞ്ഞ് ഈ വാദഗതിക്ക് പ്രധാന്യം കല്പിക്കേണ്ടതില്ല.

നോമ്പുകാലങ്ങൾ അനുതാപത്തിൻെറയും മനംതിരിയലിൻെറയും ഒരുക്കത്തിൻെറയും കാലങ്ങളാണ്. ഈ സന്ദേശം ഉൾക്കൊള്ളുവാൻ കഴിയണം. അടിച്ചേല്പിക്കുന്ന അനുഷ്ഠാനമായി അനുഭവപ്പെടാതെ, മനുഷ്യൻെറ വിമോചനത്തിനും ആത്മീയ വികസനത്തിനുമുള്ള മാർഗമായി മനസിലാക്കി നോമ്പിൻെറ അനുഭവത്തിനും അതിൽകൂടി ലഭിക്കുന്ന പ്രചോദനത്തിനും രക്ഷയുടെ അനുഭവത്തിനും സന്തോഷത്തിനുമായി സമർപ്പിക്കുവാൻ നോമ്പുകൾ സഹായകമാകണം.

—•—

ച്ചിട്ട പേര് എത്രയോ യുക്തമായിരുന്നു— 'ഭ്രാന്താലയം'.

ഈ ഭ്രാന്തിനെതിരെ അരയും തലയും മുറുക്കി സാഹസികമായ സമരത്തിനിറങ്ങിയവർ അന്ന് സവർണ്ണരാൽ ആക്ഷേപിക്കപ്പെട്ടെങ്കിലും ഇന്ന് ചരിത്രത്തിൽ മിന്നുന്ന താരങ്ങളായി ശോഭിക്കുന്നു. കേളപ്പജി, എ. കെ. ജി., മഞ്ചേരി, ടി. കെ. മാധവൻ, സഹോദരൻ അയ്യപ്പൻ, അയ്യങ്കാളി മുതൽ പേർ. ആ നേതൃത്വനിരയിൽ അവരോടൊപ്പമുണ്ടായിരുന്നു മൂക്കഞ്ചേരിൽ ശെമ്മാശ്ശൻ. വൈക്കം സത്യാഗ്രഹത്തിലും തൃപ്പൂണിത്തുറ വഴി സമരത്തിലും.

1011—ൽ പ്രശസ്തമായ രീതിയിൽ അദ്ദേഹം ബി. എ. പാസായി. അപ്പോഴത്തേക്കും പരിവർത്തനത്തിന്റെ പ്രവാചകനും അധ:കൃതരുടെ തേരാളിയുമായികഴിഞ്ഞിരുന്നു, വയസ്സ് 20. ചിന്താവിപ്ലവത്തിന്റെ വേലിയേററത്തിൽ കേരളത്തിലെ യുക്തിവാദിപ്രസ്ഥാനത്തിന്റെ തലതൊട്ടപ്പനായ മുക്കഞ്ചേരി എം. സി. ജോസഫ് വിചാരവിപ്ലവത്തിൽ അദ്ദേഹത്തെ സ്വാധീനിച്ചോ? ഗവേഷകർ കണ്ടുപിടിക്കട്ടെ. എന്നാൽ ഒരു ചെടിയിലെ രണ്ടു കുസുമങ്ങളാണവർ. ധ്രുവങ്ങളുടെ അകലെഈശ്വര വീക്ഷണത്തിൽ.

അധ:കൃതരുടെ അജയ്യനായ പടയാളി ആയിരുന്നു അദ്ദേഹം. അവരുടെ ശരീരത്തെ മാത്രമല്ല ആത്മാഭിമാനത്തേയും മുറിവേൽക്കുന്നത് ചോദ്യം ചെയ്തിരുന്നു. സവർണ്ണർ അവരിൽ ചിലരെ തല്ലിയിട്ട്, 'മൂക്കഞ്ചേരിയോടു പറഞ്ഞോളൂ' എന്നു പരിഹസിക്കുമായിരുന്നു. അവർ പറഞ്ഞു, മൂക്കഞ്ചേരി പരാതിപ്പെട്ടു. തമ്പ്രാക്കരം ശിക്ഷാർഹരായി. നടക്കുന്ന വഴിക്ക് ഈ കാര്യത്തിന് അദ്ദേഹം എഴുതുന്ന കത്തുകരംക്ക് അത്രയ്ക്ക് ബലം ഉണ്ടായിരുന്നു. ഫലവും.

ഞാറയ്ക്കൽ സർക്കാർ സ്കൂളിൽ അദ്ധ്യാപകനായിരിക്കുമ്പോരം അവിടെ 2 ഹരിജൻ കുട്ടികരംക്ക് പ്രവേശനം കൊടുത്തത് ഏറെ ഒച്ചപ്പാടുണ്ടാക്കി. നിയമസമാധാനനിലവരെ തകരാറിലാക്കി. കരുത്തൻ കുലുങ്ങിയില്ല. ആ കുട്ടികരം പഠിച്ചു. അനേകമനേകം പിന്നോക്കവർഗ്ഗ കുട്ടികരംക്ക് പല വിദ്യാലയങ്ങളിൽ പ്രവേശനം ലഭിക്കുവാൻ അതൊരാമുഖമായിത്തീർന്നു.

ഈദൃശ പ്രവർത്തനങ്ങളാണ് 1925—ൽ അധ:കൃതരുടെ ഉന്നമനത്തിനുള്ള സ്പെഷ്യൽ ഓഫീസറായി അദ്ദേഹത്തെ കൊച്ചി സർക്കാർ നിയമിക്കാനിടയായത്. മികച്ച സേവനത്തിനുള്ള മഹത്തായ അംഗീകാരം.

ശെമ്മാശ്ശന്റെ പ്രവർത്തനത്തോടെ പുതിയൊരു വ്യവസ്ഥിതിയുടെ കാഹളശബ്ദമുയർന്നു. പുലയരുടെ തൃശൂർ സമ്മേളനം പാസാക്കിയ

ഒരു പ്രമേയം നോക്കൂ. അവരുടെ അന്നത്തെ നിലയും ആവശ്യവും അതു വ്യക്തമാക്കുന്നു.

പൊതുജനങ്ങളുടെ ഉപയോഗത്തിനായി പൊതുമുതലുകൊണ്ടു നടത്തുന്ന സ്കൂളുകൾ, ആശുപത്രികൾ, നീതിന്യായ കോടതികൾ എന്നീ സ്ഥാപനങ്ങളിലേയ്ക്കും, കിണറുകൾ, ചന്തകൾ, തെരുവുകൾ, ശ്മശാനങ്ങൾ, വിശ്രമസ്ഥലങ്ങൾ, ദേവാലയങ്ങൾ എന്നിവിടങ്ങളിലേയ്ക്കും സ്വാതന്ത്ര്യമായും തടസം കൂടാതെയും പ്രവേശിക്കേണ്ടത് പൗരൻെറ ജന്മാവകാശമാണ്. ഈ അവകാശം അനുഭവിപ്പാൻ തീണ്ടൽ തൊടീൽ എന്നിവതാണജാതിക്കാരെ അനുവദിക്കാത്തതുകൊണ്ട് ആ കാര്യം രാജ്യസംബന്ധമായും സമൂഹമായും മതസംബന്ധമായും ഇന്ത്യയെ മുഴുവൻ ബാധിക്കുന്ന ഒരു ജാതൈ്യക സംഗതിയാണെന്ന് വിചാരിക്കുന്നതിനാൽ അടിമത്തംപോലെ നികൃഷ്ടമായ തീണ്ടൽ തൊടീൽ ഉടനടി നീക്കം ചെയ്യണമെന്ന് ഈ മഹായോഗം അഭിപ്രായപ്പെടുന്നു. ഈ പ്രമേയം അവതരിപ്പിക്കുവാൻ സമ്മേളനത്തിൻെറ കാര്യദർശികളായ കളരിയിൽ ചരതനും ഈരയിൽ ചാത്തനും കരുത്തേകിയത് ശെമ്മാശ്ശനാണ്.

യാത്രാസ്വാതന്ത്ര്യം വെട്ടിപ്പിടിച്ച വൻവിജയമാണ് തൃപ്പൂണിത്തുറ പട്ടണപ്രവേശനം. അതിങ്ങനെയായിരുന്നു. 1094 ഇടവം 1. സ്ഥലം തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂൾ മൈതാനം. സംഭവം അധ:കൃത മഹാസമ്മേളനം. അദ്ധ്യക്ഷൻ ദിവാൻ സർ. ടി വിജയരാഘവാചാരി പ്രാസംഗികർ സഹോദരൻ അയ്യപ്പനും മൂക്കഞ്ചേരിൽ ശെമ്മാശ്ശനും. മഹാരാജാവിൻെറ വിളംബരം ദിവാൻ പ്രഖ്യാപിച്ചു. ''കൊച്ചി രാജ്യത്തെ ഏതു റോഡിലൂടെയും ആർക്കും നടക്കാം''. അതിനായി അടരാടിയവർക്ക് അനർഘ നിമിഷം. അധ:കൃതരെ കൂട്ടി അദ്ധ്യക്ഷനും പ്രാസംഗികരും പട്ടണത്തിൽ പ്രവേശിച്ചു. പ്രവേശനം പുതിയൊരു യുഗത്തിൻെറ പ്രവേശനം കൂടിയായിരുന്നു.

ജ്വലിക്കുന്ന തീയിലാണ് അഗ്നി നിലനില്ക്കുന്നതെന്ന് പത്രോസ്ശെമ്മാശ്ശൻ പറഞ്ഞിരുന്നു. അല്പായുസുകളായ പ്രകടനപരിപാടികളോടുകൂടിത്തന്നെ ബോധവൽക്കരണത്തിന് ആവശ്യമായ പ്രബന്ധങ്ങളും എഴുതാറുണ്ട്. പ്രസിദ്ധ സാഹിത്യകാരനായിരുന്ന എം. പി. പീററിൻെറ സഹോദരന് ലേഖനവൈഭവം വായ്പ വാങ്ങേണ്ടതില്ലല്ലോ. തീ കെട്ടടങ്ങാതെ ഊതിതെളിയിക്കുന്ന ഓർമ്മക്കുറിപ്പുകളായിരുന്നു അവ.

സാമൂഹ്യഅടിമത്തത്തിൽനിന്ന് അധ:കൃതരെ ഉയർത്തിയെടുക്കുന്നപോലെ തന്നെ ശ്രമകരമായിരുന്നു സഭാംഗങ്ങളെ ആരാധനയിൽ വിദേശഭാഷയിൽനിന്നും വിമുക്തരാക്കുവാൻ. ഇതിനെതിരാളി വിദേശികളായിരുന്നില്ല. സ്വസഹോദരങ്ങളും വൈദിക മേലദ്ധ്യക്ഷന്മാരുമായിരുന്നു വിരോധികൾ. അൾത്താരയിൽ ഭാഷയ്ക്കും അയിത്തം. മലയാളം പാടില്ലാ സുറിയാനിതന്നെ വേണം. ആരാധന മലയാളത്തിലാണെന്നറിഞ്ഞാൽ ദൈവം മുഖം മറച്ചേക്കുമോ? ഇന്ന് കാലം മാറി. മനസ് തെളിഞ്ഞു. മലയാളത്തിനാണ് മുൻഗണന. അതിന് വില കൊടുക്കേണ്ടി വന്നത് മൂക്കഞ്ചേരിൽ ശെമ്മാശ്ശനും പുലിക്കോട്ടിൽ ശെമ്മാശ്ശും. ഓർത്തഡോക്സ് സഭയുടെ ആരാധനാ സാഹിത്യത്തിന് വിവർത്തനത്തിലൂടെയും മററു വിധത്തിലും അവർ നല്കിയ സംഭാവന ഏറെയാണ്. കുർബാന സൗകര്യങ്ങൾ ഇല്ലാകിരിക്കുന്ന സ്ഥലങ്ങളിലെ സഭാംഗങ്ങൾക്കായി പഴയ സെമിനാരിയിൽ നിന്ന് വിശുദ്ധകുർബാന പ്രക്ഷേപണം ചെയ്യണമെന്നുകൂടി പറയുവാൻ അദ്ദേഹം മടിച്ചില്ല. ഇതിലഭിപ്രായവ്യത്യാസം ഉണ്ടായിരുന്നിരിക്കാം. എന്നാലും ഉൾക്കാഴ്ച ഉള്ളവൻെറ ദൂരക്കാഴ്ച.

മാർ ഒസ്താത്തിയോസ് തിരുമേനി സ്ഥാപിച്ച സുവിശേഷസംഘത്തിൻെറ പേരാണ് സ്ളീബാദാസ സമൂഹം. സ്ളീബാ പെരുനാളിൻെറ ദിവസമാണ് അതു രൂപം കൊണ്ടത്. 1924 സെ. 14. സ്ളീബയില്ലാത്ത ഒരു ക്രിസ്തീയ കൂട്ടത്തെക്കുറിച്ച് ഓർക്കാനൊക്കുമോ. കുരിശു വരയ്ക്കാത്ത ഒരു ആരാധനയെങ്കിലും നമുക്കുണ്ടോ. കുരിശെടുത്തു മാററിയാൽ ക്രിസ്തീയ തത്വവും തത്വ

ശാസ്ത്രവും എങ്ങനെ ഇരിക്കും. സഭയിൽ മറന്നിരുന്നതായ സുവിശേഷവേല സ്ളീബാദാസസമൂഹം വെളിച്ചത്തു കൊണ്ടുവന്നു. കോൺസ്ററാൻറിനോപ്പിളിൽ ഹെലനി രാജ്ഞി കർത്താവിൻെറ കുരിശ് കണ്ടെത്തിയതുപോലെ, സാമൂഹ്യപരിഷ്ക്കാരത്തിൽ കുതിച്ചുനിന്ന ശെമ്മാശ്ശൻ സുവിശേഷവേലയ്ക്ക് തിരിയാനുള്ള മനോഗതി എന്തായിരുന്നു? മനുഷ്യനു ശരീരം മാത്രമല്ല, ആത്മാവുമുണ്ട്. അതിന് തളർച്ച വന്നിട്ട് മററെന്തിനും വളർച്ച ഉണ്ടായാൽ പോരാ. മാനമായി ജീവിക്കണം. അതിനുള്ള അവകാശം നേടണം. നിത്യജീവിതത്തിന് അവകാശിയാകുകയും വേണം. ആ വഴിക്ക് കടന്നപ്പോഠം സംഭവിച്ച കണ്ടെത്തലാണ് സ്ളീബാദാസ സമൂഹം. കക്ഷിവഴക്കിൻെറ കാർമേഘപടലങ്ങഠം തെറുത്തു കയറിയപ്പോഠം സഭയിൽ തെളിഞ്ഞ വെള്ളിനക്ഷത്രം.

1908—ലെ വിദ്യാർത്ഥി കോൺഫ്രൻസ് തിരുമേനിയുടെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു. അതിനു തിരികൊളുത്തിയത് ദൈവവിളിയെക്കുറിച്ചുള്ള ഫാദർ ഹോംസിൻെറ പ്രസംഗം. ആ ഹൃദയത്തിൻെറ ഉള്ളറയിലേക്ക് കത്തിക്കയറി. അന്ത്യതീരുമാനമെടുക്കുന്നതുവരെ അതിൻെറ അലകഠം അദ്ദേഹത്തെ അസ്വസ്ഥമാക്കിക്കൊണ്ടിരുന്നു. 1916 ജൂൺ 30—ാം തീയതി ഡയറിയിൽ അദ്ദേഹം രേഖപ്പെടുത്തി. 'Finally decided to be Ordained' മലങ്കരസഭയ്ക്ക് മഹാനായ ഒരാചാര്യനെ ലഭിച്ചു. ആ പ്രസംഗത്തിൻെറ പ്രതിധ്വനി. ഇന്നത്തെ പ്രസംഗങ്ങഠംക്ക് ധ്വനി ഇല്ലാത്തതുകൊണ്ടാണോ പ്രതിധ്വനി ഇല്ലാത്തത്. വെയിററിംഗ്ചാർജിൽ കാറിൽ വന്നിറങ്ങി കയറിപ്പോകുന്ന വണ്ടിപ്രസംഗങ്ങഠംക്ക് ശബ്ദമേയുള്ളു. ശക്തിയില്ല. ഓളങ്ങഠം സൃഷ്ടിക്കുന്ന കുമിളകഠംപോലെ ഇന്നത്തെ വിദ്യാർത്ഥിപ്രസ്ഥാനം മെത്രാൻമാരെ സൃഷ്ടിക്കുന്നു എന്ന് അവകാശപ്പെട്ടേക്കാം. എന്നാൽ മൂക്കഞ്ചേരിമാരെ മെനയുന്നില്ല.

കർത്താവ് സാധാരണക്കാരായ പന്ത്രണ്ടുപേരെക്കൊണ്ട് സഭപണിതതുപോലെ ആരുമല്ലാതിരുന്ന രണ്ടുപേരെ കൂട്ടിനു ചേർത്ത്— പി. പി. വർക്കി കെ. സി. പൈലി—ആ വേല ആരംഭിച്ചു. പ്രവർത്തനശൈലി ശ്രദ്ധേയമായിരുന്നു. അതുല്യവും. ആളുകളെ വിളിച്ചുവരുത്തി പ്രസംഗിക്കുകയല്ല. അങ്ങോട്ട്ചെന്ന് പറയുക. മാളികയിൽ കഴിയാമായിരുന്നവൻ മാടങ്ങളിലേക്ക് കടന്നു. മലകഠം കയറി, തോടുകഠം നീന്തി. മാടത്തിൽ കയറുന്ന പള്ളിത്തമ്പുരാന് കുടിലിലുള്ളവർ ഇട്ടുകൊടുക്കുന്ന ഓലക്കീറുകളിൽ അദ്ദേഹം ഇരിക്കും. പിന്നെ വിശേഷം. വീട്ടുകാര്യം, നാട്ടുകാര്യം അവ

## സംശയങ്ങൾ ചോദിക്കുക

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. വെള്ളം സൃഷ്ടിച്ചതായി സൃഷ്ടിയുടെ കഥയിൽ പറയുന്നില്ല. കാരണം എന്താണ്?
(ജോർജ് ജോസഫ് മേകടമ്പ്)

''ഉളവായത് ഒന്നും അവനെ കൂടാതെ ഉളവായതല്ല''(യോഹ 1:3)വിശ്വാസപ്രമാണപ്രകാരവും ദൃശ്യവും അദൃശ്യവുമായ സകലവും ദൈവസൃഷ്ടിയാണ്. ഉല്പത്തി 1–11 വരെ അദ്ധ്യായങ്ങൾ എങ്ങനെ പഠിക്കണമെന്ന്'വിശ്വാസിയായിരിക്ക' എന്ന എന്റെ പുസ്തകം വായിച്ചു പഠിക്കുന്നതു നല്ലത്.

2. നാലാംദിവസത്തെ സൃഷ്ടിയെ വ്യാഖ്യാനിക്ക. (Do)

സൂര്യനെയും ചന്ദ്രനെയും നാലാംദിവസം സൃഷ്ടിച്ച സ്ഥിതിക്ക് 1–ാംദിവസം, 2–ാംദിവസം, മൂന്നാംദിവസം എങ്ങനെ കണക്കാക്കി. അതിനാൽ സൃഷ്ടിവൃത്താന്തം ആക്ഷരികമായി വ്യാഖ്യാനിക്കാവതല്ല.

3. വിവാഹമോചനം വ്യഭിചാരം കുററംകൊണ്ട് സഭ അനുവദിക്കുന്നുണ്ടോ? (വർക്കി മത്തായി പെരുമ്പാവൂർ)

വിവാഹമോചനം കോടതിയിൽ നിന്നാണ് ഉറപ്പിക്കേണ്ടത്. അതിന്റെ ഡിക്രി ഹൈക്കോർട്ടിൽനിന്നെടുപ്പിച്ച് ഡിക്രിസമേതം ബാവായിക്കപേക്ഷിച്ചാൽ സഭയുടെ പ്രത്യേക കോടതിയുടെ ആലോചനപ്രകാരം പുനർവിവാഹം അനുവദിക്കുകയോ അനുവദിക്കാതിരിക്കുകയോ ചെയ്യും. വ്യഭിചാരക്കുററത്തിനു രണ്ടു സാക്ഷികൾ കിട്ടിയതുകൊണ്ട് മാത്രം സഭ വിവാഹമോചനം അനുവദിക്കുന്നില്ല.

4. എട്ടുനോമ്പിനു സഭയുടെ പ്രാർത്ഥനപ്പുസ്തകമുണ്ടോ (കെ. എസ്. രാജൻ കൂടൽ)

എട്ടുനോമ്പു സഭയുടെ അഞ്ചു കാനോനിക നോമ്പിൽ പെടാത്തതാകയാൽ സഭാംഗങ്ങൾ എല്ലാവരും അതു നോക്കണമെന്നു നിർദ്ദേശിക്കുന്നില്ല. പതിനഞ്ചു നോമ്പിലും വി. മാതാവിന്റെ പെരുനാളുകളിലും ഉള്ള പ്രാർത്ഥനകൾ എട്ടുനോമ്പുകാർക്കും ഉപയോഗിക്കാം.

5: പഴയനിയമത്തിൽ ലോകം മുഴുവനും എന്നു പറഞ്ഞിരിക്കുന്നതു ആധുനികലോകം മുഴുവനുമുണ്ടോ? (പി. വി. ജോഷ്വാ തുമ്പമൺ)

അന്ന് അറിയപ്പെട്ട ലോകത്തെക്കുറിച്ചു മാത്രമാണ്, നോഹയുടെ പ്രളയകാലത്ത് ഹിമാലയത്തിന്റെ എവറസ്റ്റോ, റോക്കി പർവതനിരകളോ മുങ്ങിയിരുന്നെങ്കിൽ പെട്ടകം അററാത്തുമലയിൽ ഉറയ്ക്കുകയില്ലല്ലോ. ഹേരോദാവിന്റെ കാലത്തു ലോകം മുഴുവനും പേർവഴി ചാർത്തൽ കല്പന അമേരിക്കയിൽ അയച്ചിരിക്കാനിടയില്ല. റോമാസാമ്രാജ്യമാണ് അന്നത്തെ ലോകം. യൂഫ്രട്ടീസ് ടൈഗ്രീസ് നദികളിലെ ജലപ്രളയമുണ്ടായതാണ് നോഹയുടെ കാലത്ത് അറിയപ്പെട്ടിരുന്നത് ഇതൊക്കെ സാധാരണ ബുദ്ധികൊണ്ടറിയാവുന്ന കാര്യമല്ലെ?

6. മെത്രാച്ചനെയും റമ്പാനെയും തിരിച്ചറിയുന്നതെങ്ങനെ? (ശമുവേൽ മാത്യു കുടശനാട്)

ചുവന്ന കുപ്പായം മെത്രാന്മാരും, കറുത്ത

---

സാനമായി ദൈവകാര്യവും. വിശേഷം സുവിശേഷമായി മാറുന്നു. കഥ പറഞ്ഞും പാട്ടുപാടിയും കാതടച്ചു വെടിവെക്കുന്നതു പോലെയുള്ള കൺവൻഷനല്ല അത്. മുഖംനോക്കി മനസറിഞ്ഞ് മനുഷ്യനെ നേടുന്ന ശൈലി. കുടിലിറങ്ങുമ്പോൾ ലളിതമായ നിർദ്ദേശവും: വീടും പരിസരവും വൃത്തിയായി സൂക്ഷിക്കണം. മദ്യപാനം പാടില്ല. കുട്ടികളെ പള്ളിക്കൂടത്തിൽ വിടണം. പുതുക്രിസ്ത്യാനികൾക്കായി കൂട്ടിച്ചേർക്കും. പള്ളിയിൽ പോകണം. പ്രാർത്ഥന മുടക്കരുത്.

കുടിൽസന്ദർശനംപോലെതന്നെ ലളിതമായിരുന്നു സഞ്ചാരയോഗങ്ങളും, കാൽനടയാത്ര, ആളെ വിളിച്ചുവരുത്തുന്ന ചേങ്ങല, സംഗീതോപകരണമായ കൈത്താളം പ്രസംഗത്തിനു പററിയ പടച്ചുരുൾ. രാത്രിക്ക് റാന്തൽവിളക്കും. കൂട്ടം ഒത്തു കഴിയുമ്പോൾ കേൾക്കാം പാട്ട്.

നല്ല ദേവനേ ഞങ്ങളെല്ലാവരേയും........

അൻപത് വർഷത്തോളം ഈ പ്രസ്ഥാനവുമായി അലിഞ്ഞുചേർന്ന ടി. വി. പീലിപ്പോസ് കോറെപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ അതിന്നും അഭംഗം തുടരുന്നു. എന്നാൽ അതു മതിയോ? അന്നത്തെ വെല്ലുവിളികൾ ഇന്നില്ല. അന്നദ്ദേഹം കടന്നതുപോലെ കാലത്തിനാവശ്യമായ കാര്യത്തിലേക്ക് കടക്കണം. ഈ വർഷം ആ പിതാവിന്റെ ചരമരജതജൂബിലിയാണ്. അടുത്തവർഷം സ്ളീബാദാസസമൂഹത്തിന്റെ സപ്തതിയും 1996 ഈ മഹാചാര്യന്റെ ജന്മശതാബ്ധിയും.

നീതിക്കുവേണ്ടി ദാഹിക്കുന്ന നേതൃത്വമാണ് അദ്ദേഹം ആഗ്രഹിച്ചത്. ഈ അവസരങ്ങൾ ആ ആഗ്രഹം കൂടുതൽ ഫലപ്രദമാകുന്ന ദിനങ്ങളാക്കുവാൻ ആലോചിക്കേണ്ടതാണ്.

—ം—

കുപ്പായം റമ്പാനും ധരിക്കുന്നു. മസനപ്സാ സന്യാസിത്വത്തിന്റെ ചിഹ്നമാണ്.

7. റമ്പാച്ചന്മാരെ എന്തു വിളിക്കണം? (Do)

മെത്രാച്ചന്മാരെ പിതാവെന്നും, അച്ചന്മാരെ 'അച്ചാ' എന്നും വിളിക്കുംപോലെ റമ്പാച്ചാ എന്നു വിളിച്ചാൽ മതി.

'തിരുമേനി' വിളി മാറേറണ്ടകാലമായി (ബ്രാഹ്മണരെ പണ്ട്''തിരുമേനി'എന്ന്അടിയാന്മാർ വിളിച്ചിരുന്ന രീതി സഭയിൽ വേണ്ടാ.

8. മെത്രാന്മാരെ കൈമുത്തുംപോലെ പട്ടക്കാരെ കൈകൂപ്പി തൊഴുതാൽ മതിയോ (Do)

'ബാറക്മോർ' എന്നു പറഞ്ഞു കൈകൂപ്പുകയോ കൈമുത്തുകയോ ചെയ്ത് ബഹുമാനിക്കുന്ന പതിവ് വീണ്ടെടുത്താൽ കൊള്ളാം.

9. തിരുമേനിയെ ഫോണിൽ എങ്ങനെWish ചെയ്യണം (Do)

Your Grace എന്നോ, 'പിതാവേ എന്നോ Greet ചെയ്താൽ മതി,

10. ''പ. പിതാവേ ഞങ്ങളോടു കരുണ ചെയ്യണമേ'', എന്നിത്യാദി പരുമല തിരുമേനിയോടു പ്രാർത്ഥിക്കുന്നതു യേശുക്രിസ്തുവിനേക്കാം സ്ഥാനം പരുമല തിരുമേനിക്കു കൊടുക്കുന്നതിന്റെ ലക്ഷണമല്ലെ? (രാജൻ—ബോംബെ)

അറിവില്ലാത്ത ആരെങ്കിലും അങ്ങനെ പ്രാർത്ഥിക്കുന്നു എങ്കിൽ അവരുടെ തെററ് അവരെ ബോദ്ധ്യപ്പെടുത്തണം. പ്രാർത്ഥന പിതാവിനോടും, പുത്രനോടും, പരിശുദ്ധാത്മാവിനോടും, ത്രിത്വത്തോടും മാത്രം. അപേക്ഷയാണ് പരിശുദ്ധന്മാരോട്. '' ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ'' എന്ന അപേക്ഷയാണ് ദൈവമാതാവിനോടും പരുമലത്തിരുമേനിയോടും എല്ലാ ശുദ്ധിമാന്മാരോടും ശുദ്ധിമതികളോടും ഉള്ളത് We pray to the Holy Trinity, We invoke the Saints to pray for us. ദൈവത്തെമാത്രമേ ആരാധിക്കാവു.

11. തോമ്മാശ്ലീഹായുടെ പേർ തുബ്ദേനിൽ ഓർക്കരുതോ (Do)

ഓർക്കുവാൻ Synod—ന്റെ തീരുമാനപ്രകാരം പ. കാതോലിക്കാബാവാ പള്ളികൾക്കു കല്പന അയയ്ക്കാൻ സാദ്ധ്യതയുണ്ട്.

12. ''ദൈവമേ നീ പരിശുദ്ധനാകുന്നു'' എന്നല്ലാതെ ''ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു എന്നും'' ''ദൈവമേ നീ'' എന്നും പറയുന്നതിനോടു യോജിക്കാമോ?

(സി.എം. മാത്യു—ശങ്കരമംഗലം ഇരവിപേരൂർ)

ഗ്രീക്കിൽ ഹാഗിയോസ് എന്ന വാക്കിനു മലയാളത്തിൽ പല തർജമ ഉണ്ട്. വേർതിരിക്കപ്പെട്ടവൻ, ''പരിശുദ്ധൻ, ശുദ്ധൻ''.... ഇതിൽ ഏതുപയോഗിച്ചാലും ദൈവത്തിന്റെ പരിശുദ്ധി മുഴുവനും ഉൾക്കൊള്ളുകയില്ല. 'ദൈവമേ നീ പരിശുദ്ധൻ' എന്നു പറഞ്ഞാൽ പരുമല തിരുമേനിയെപ്പോലെ ഒരു പരിശുദ്ധൻ എന്നു വേണമെങ്കിൽ തെററിദ്ധരിക്കാമല്ലൊ. 'നീ' മാററി ''അവിടുന്ന്'' എന്നാക്കിയാൽ ദൈവത്തിന്റെ മഹത്വം പൂർണ്ണമാകുമോ? ഹൃദയത്തിന്റെ ഭാഷയിൽ ദൈവത്തെ ബഹുമാനിച്ചുകൊണ്ടുള്ള വാക്കുപയോഗിക്കമാത്രം കരണീയം.

13. ''പാപത്തിൽ എന്റെ മാതാവ് എന്നെ ഗർഭം ധരിച്ചു'' എന്ന വായന, 51—ാം മസുമൂറിൽ നാം ചൊല്ലുന്നതു ശരിയോ?

ദാവീദിന്റെ മസുമൂർ മാററാൻ നമുക്ക് അവകാശമില്ല. നാം സ്വന്ത വ്യാഖ്യാനത്തിൽ 'വിവാഹം

# പത്രോസ് പാത്രിയർക്കീസ് ബാവായുടെ കുന്നംകുളം സന്ദർശനം (i)

അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ

അന്ത്യോഖ്യാ സിംഹാസനത്തിലെ പാത്രിയർക്കീസുമാരായി വാണ മാർ പത്രോസ് പാത്രിയർക്കീസ്, മാർ അബ്ദേദ് മിശിഹാ പാത്രിയർക്കീസ്, മാർ അബ്ദള്ളാ പാത്രിയർക്കീസ് എന്നിവർ മലങ്കര സന്ദർശിക്കാൻ ആഗതരായപ്പോൾ ആദ്യം പ്രവേശിച്ച് ലുത്തിനിയാ ചൊല്ലിയത് കുന്നംകുളം പഴയപള്ളിയിലാണ്. അക്കാലങ്ങളിൽ ഷൊർണ്ണൂർവരെ മാത്രമെ തീവണ്ടി ഉണ്ടായിരുന്നുള്ളു. ഷൊർണ്ണൂർ വന്നിറങ്ങിയാൽ ആദ്യം എത്തി പറ്റാവുന്ന ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികൾ ഇടതിങ്ങി താമസിക്കുന്ന പ്രധാന കേന്ദ്രം കുന്നംകുളമാണ്. മദ്രാസിൽനിന്നും ഷൊർണ്ണൂർ വന്നിറങ്ങിയാൽ പിന്നെ കരമാർഗ്ഗം സഞ്ചരിപ്പാൻ വല്ല കുതിരവണ്ടിയോ, കാളവണ്ടിയോ അന്വേഷിക്കണം. ബാവാ വന്നതിനുശേഷം പതിനേഴ് വർഷങ്ങൾ കഴിഞ്ഞ് സ്വാമി വിവേകാനന്ദൻ (1892) കേരളത്തിൽ വന്നപ്പോഴും ഇതുതന്നെയായിരുന്നു സ്ഥിതി. ഷൊർണ്ണൂർ വന്നിറങ്ങിയ സ്വാമികൾ കാളവണ്ടിയിൽകയറി യാത്രചെയ്താണ് തൃശൂർ എത്തിച്ചേർന്നത് പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ബാവായ്ക്കും പരിവാരങ്ങൾക്കും കുന്നംകുളത്തേക്ക് യാത്ര ചെയ്യാൻ ഇരട്ടക്കുതിരകളെ പൂട്ടി, കമനീയമായി അലങ്കരിച്ച രഥങ്ങൾ കുന്നംകുളം പള്ളിക്കാർ ഏർപ്പാട് ചെയ്തിരുന്നു.

മലയാളവർഷം 1050 ഇടവമാസം 28-ാംതീയതിയാണ് (1875) ബാവാ കുന്നംകുളത്ത് എത്തിച്ചേർന്നത്. കൂടെ യെറുശലേമിലെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും (പിന്നീട് മാർ അബ്ദള്ളാ പാത്രിയർക്കീസ്) ഒരു ശെമ്മാനും വന്നിരുന്നു. പാത്രിയർക്കീസ്ബാവാ, ബോംബെയിൽവന്ന് കപ്പലിറങ്ങിയ വിവരത്തിന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മെത്രാപ്പോലീത്തായ്ക്ക് കമ്പി അയച്ചിരുന്നു.

---

മാന്യവും കിടക്ക നിർമ്മലവും' എന്ന സത്യത്തിന്റെ വെളിച്ചത്തിൽ (പുതിയനിയമ വെളിച്ചത്തിൽ വ്യാഖ്യാനിച്ചാൽ) അത് മതി.

14. പരിശുദ്ധന്മാരോടു അപേക്ഷിക്കയും അവരെ വിശുദ്ധരായി പ്രഖ്യാപിക്കുകയും ചെയ്യുന്നതു ശരിയോ?

(എം. സി. ചാക്കോ ബോംസിവാലാ)

ആദ്യത്തേത് വിശദമായി വ്യാഖ്യാനിച്ച് പലപ്പോഴും ഉത്തരം തന്നതാണ്. കൂടാതെ വിശ്വാസിയായിരിക്ക, മൂന്നു വിശ്വാസസത്യങ്ങൾ മുതലായ പുസ്തകങ്ങളിലും അനേക വേദതെളിവുകൾ കൊടുത്തിട്ടുണ്ട്.

ഒന്നാമത് പ്രാർത്ഥന ആർ നടത്തുന്നുവെന്ന് റോമർ8-ാംഅദ്ധ്യായം പഠിക്ക. പരിശുദ്ധാത്മാവാണ് ചൊല്ലിക്കൂടാത്ത ഞരക്കങ്ങളാൽ പക്ഷവാദം ചെയ്യുന്നത്. അതിൽ സഭ മുഴുവനും ഉൾപ്പെടും. ലോകവും ഉൾപ്പെടും. രുത്ത് 2:20; എബ്രാ 12:1; 22-24 etc. നോക്കുക.

അരശരീരത്തിൽ രക്തം ഓടാൻ ചങ്കിടിക്കാറില്ലല്ലൊ. പരിശുദ്ധാത്മാവാകുന്ന ചങ്കിടിപ്പിന്റെ കൃപാദാനമാകുന്ന രക്തഓട്ടം വാങ്ങിപ്പോയവർ ഉൾപ്പെടുന്ന മുഴുസഭയ്ക്കു ലഭിക്കും.

ചോദ്യരണ്ടാംഭാഗത്തെക്കുറിച്ചും മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. ദൈവത്തിന്റെ വിധിസഭ എടുക്കുന്നതുപോലെയല്ല ചിലരെ പരിശുദ്ധന്മാരായി പ്രഖ്യാപിക്കുന്നത്. റോമൻ കത്തോലിക്കാസഭയുടെ ഒരു പാരമ്പര്യമാണ്. കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം ഉപയോഗിച്ച് ചിലരെ പരിശുദ്ധരാക്കി പ്രഖ്യാപിക്കുന്നത്.

നമ്മുടെ സഭ പരുമലതിരുമേനിയെക്കുറിച്ചു മാത്രം അങ്ങനെപ്രഖ്യാപിച്ചത് അദ്ദേഹത്തെസഭാംഗങ്ങൾ അങ്ങനെ അംഗീകരിച്ചുകഴിഞ്ഞ ശേഷമാണ്. ഏതായാലും ആത്യന്തിക വിധിയായി സഭയുടെ പ്രഖ്യാപനം എടുക്കണമെന്ന് സഭ പഠിപ്പിക്കുന്നില്ല. ★

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**





രാജു കരിമ്പിൽ, മുണ്ടുകോട്ടയ്ക്കൽ

ബാവായെ സ്വീകരിപ്പാൻ അദ്ദേഹം ബോംബെയ്ക്കു പോകുമ്പോൾ സഹായത്തിന് കുന്നംകുളങ്ങരക്കാരൻ റൈട്ടർ ഇയ്യാക്കു എന്ന ആളെയും കൊണ്ടുപോയി. ബാവായുമായി മടങ്ങുന്നവഴി കോയമ്പത്തൂർവച്ച് കുന്നംകുളം പനയ്ക്കൽ ഐയ്പൂരു മുതലാളിയും, കുന്നുംപുറത്തു കുരിയൻ റൈട്ടറും ബാവായുടെ സംഘത്തിൽ ചേർന്നു.

ബാവായുടെ ആഗമനത്തെക്കുറിച്ച് എം. പി. വർക്കി എഴുതിയ 'മലങ്കരസഭയുടെ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ' എന്ന ജീവചരിത്രഗ്രന്ഥം പേജ് 124-ൽ ഇങ്ങിനെ പറയുന്നു.... മേട്ടുപാളയത്തുവന്നു അവിടെ താമസിച്ചിരുന്നവരോടൊന്നിച്ചുചേർന്നു. പിറെറദിവസം വിവരത്തിനു കുന്നംകുളങ്ങരയ്ക്കു കമ്പിഅയച്ചതിന്റെ ശേഷം ചെറുവണ്ണൂരേക്കു തീവണ്ടി കയറി. ബാവായും പരിവാരങ്ങളും അവിടെ എത്തിയപ്പോൾ ആർത്താററ്, പഴഞ്ഞി, ചാലിശ്ശേരി മുതലായ ഇടവകക്കാരായി ഉദ്ദേശം ആയിരം പേരോളം സ്റേറഷനിൽ ഹാജരുണ്ടായിരുന്നു. എല്ലാവരുടെയും കയ്യിൽ കുരുത്തോലകൾ ഉണ്ടായിരുന്നതു കണ്ടു ബാവാ വളരെ സന്തോഷിച്ചു. ഉടനെ ഷൊർണ്ണൂർനിന്നു പുറപ്പെട്ടു. എതിരേൽപ്പു വളരെ കോലാഹലത്തോടു കൂടിയായിരുന്നു. പള്ളി മതിൽക്കകം ഭംഗിയായി അലങ്കരിച്ചിരുന്നതിനു പുറമെ തൽക്കാലാവശ്യത്തിനായി ഒരു കെട്ടിടം തയ്യാറാക്കി വിതാനിച്ചു മനോഹരമായി അലങ്കരിച്ചിരുന്നു. പെന്തിക്കോസ്തി (അമ്പതാം പെരുന്നാൾ) ദിവസം ബാവാ കുർബാന ചൊല്ലി പ്രസംഗിച്ചു

അന്നത്തെ ബാവായുടെ പ്രസംഗം കുറിച്ചെടുത്തു വെക്കുകയോ, മററുവിധത്തിൽ രേഖപ്പെടുത്തുകയോ ഉണ്ടായിട്ടില്ല അന്ന് നമ്മുടെ പള്ളികളിൽ അങ്ങിനെയുള്ള സമ്പ്രദായങ്ങൾ വിരളമായിരുന്നു. പത്രമാസികകൾ കുറവായതിനാൽ ബാവായുടെ പ്രസംഗറിപ്പോർട്ടുകൾ കണ്ടുകിട്ടാനും പ്രയാസമാണ്. മുളന്തുരുത്തി സുന്നഹദോസിനോടനുബന്ധിച്ച് ബാവാ നടത്തിയ ചില പ്രസംഗങ്ങൾ നമുക്ക് ലഭിച്ചിട്ടുണ്ട്. പെന്തിക്കോസ്തിദിവസം വി. കുർബാനമദ്ധ്യേ ബാവ ചെയ്ത പ്രസംഗം മലങ്കര നസ്രാണികളോട് തിരുമനസ്സുകൊണ്ട് ചെയ്ത ആദ്യ പ്രസംഗമായി കണക്കാക്കാം. എന്തൊക്കെയായിരിക്കും അദ്ദേഹം ഉൽബോധിപ്പിച്ചിരിക്കുക? പെന്തിക്കോസ്തി ദിവസത്തിന്റെ പ്രാധാന്യത്തിനു പുറമെ മലങ്കര–അന്ത്യോഖ്യാ ബന്ധത്തെപ്പററി പറഞ്ഞിരിക്കാം, മാർ തോമ്മാ ശ്ലീഹായുടെ പ്രേക്ഷിതവൃത്തിയെപ്പററി ശ്ലാഘിച്ചിരിക്കാം – നവികരണക്കാരുടെ വേദവിപരീതത്തെക്കുറിച്ച് ശക്തിയായി വിമർശിച്ചിരിക്കാം—എല്ലാം ഊഹിക്കുവാനെവഴിയുള്ളു. ജനങ്ങൾ ആദ്യമായി ഒരു അന്ത്യോഖ്യാ പാത്രിയർക്കീസിനെ നേരിട്ടു കാണുകയാണ്. തികഞ്ഞ ഭയഭക്തിയോടുകൂടിയാണ് അദ്ദേഹത്തെ അവർ സ്വീകരിച്ചത്. അദ്ദേഹം അർപ്പിച്ച വിശുദ്ധ കുർബാനയിൽ സംബന്ധിച്ച് പ്രാർത്ഥിച്ചപ്പോൾ അവരുടെ പരിവേദനങ്ങൾ ഉന്നതങ്ങളിരിക്കുന്ന ദൈവംതമ്പുരാന്റെ സന്നിധിയിൽ എത്തിച്ചേർന്നതായി അവർക്കു തോന്നി. ഉച്ചഭാഷിണി ഇല്ലാതിരുന്ന ആ കാലത്ത് ബാവ പള്ളിക്കകത്തു കൂടിയ വിശ്വാസികൾക്ക് മുഴുവൻ കേൾക്കത്തക്ക രീതിയിൽ മദ്ബഹായിൽനിന്നും ഇറങ്ങിവന്ന് പള്ളിയുടെ മദ്ധ്യഭാഗത്തുനിന്നാണ് ഉറക്കെ പ്രസംഗിച്ചത്. അന്ത്യോഖ്യയിൽനിന്നു വന്ന ആ അത്യുന്നത മഹാപുരോഹിതന്റെ ശബ്ദം ദേവാലയ ഭിത്തികളിൽ തട്ടി പ്രതിധ്വനിച്ചു. പഴയ പള്ളിയുടെ വിശുദ്ധ മദ്ബഹാ അതുകേട്ട് കോരിത്തരിച്ചുനിന്നു.

പിറേറദിവസം കേട്ടത് ബാവാ ജ്വരബാധിതനായി കിടപ്പിലായി എന്നാണ്. കൂടെ ശീമയിൽനിന്നു വന്ന ശെമ്മാശൻ, പുലിക്കോട്ടിൽ തിരുമേനിയോട് ബാവാ കിടപ്പിലാണെന്നും, നല്ല

# കാതോലിക്കാദിനം—മാർച്ച് 28

## കാതോലിക്കേററ് നിധി (വഞ്ചിപ്പാട്ട്)

### റാവുസാഹിബ് ഒ. എം. ചെറിയാൻ

[മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഥമ കാതോലിക്കാദിനാചരണത്തോടനുബന്ധിച്ച് 1935 മാർച്ച് 30—ാംതീയതിയിലെ 'മലയാളമനോരമ'യിൽ ഒ. എം. ചെറിയാൻ എഴുതി പ്രസിദ്ധീകരിച്ചവഞ്ചിപ്പാട്ട്]

കേട്ടതില്ലേ വർത്തമാനം പാട്ടിലാക്കിപ്പറഞ്ഞീടാം
കഷ്ടപ്പെട്ട ക്രിഷ്ടന്മാർ നാം തുഷ്ടന്മാരായീ
മണ്ണിൽത്തന്നെ മേവുംകാലം വിണ്ണിലേററം മോടി കൂട്ടാൻ
സ്വർണ്ണംതന്നിൽ മേട തീർത്തോൻ മാർത്തോമ്മാ ശ്ളീഹാ

വേദവിത്തു പാകിക്കൊള്ളാൻ ബോധമററ കേരളത്തിൽ
മോദമൊത്തു വന്നുചേർന്നോൻ നമ്മുടെ ബാവാ
ഭാരതക്കൽതറ തന്നാൽ സാരമായ മാമരത്തിൽ
വേരുറപ്പാൻ പോരുകണ്ട പോരാളിവീരൻ

നോക്കു നോക്കു മാനത്തുണ്ടു നോക്കിനോക്കിച്ചിരിക്കുന്നു
തൃക്കൈ തന്നിൽ സ്ളീബായുണ്ടു ഭാഗ്യമേ ഭാഗ്യം
വലഭാഗേ ദീവന്നാസ്യോസ് വാമഭാഗേ ദീവന്നാസ്യോസ്
മലയാളത്തലയാളർ തെളിഞ്ഞുപോയി

തങ്കമുടി മൂന്നു മിന്നിമിന്നൽ പൂണ്ട വാനഭാഗം
പൊൻകരത്തൂവൊളി പാളിത്തിളങ്ങിടുന്നു
മുന്നിലുണ്ട് പിന്നിലുണ്ട് നാലു ഭാഗത്തെങ്ങുമുണ്ടു
സുന്ദരന്മാർ നന്ദി പൂണ്ടോർ ദൈവദൂതന്മാർ

ലക്ഷം ലക്ഷം സുരപ്പട കോടി കോടി ദേവപ്പട
ഇക്ഷിതിയെ നോക്കി നിൽപൂ കോടാനുകോടി
ഗബ്രിയേലിൻ കാഹളത്തിൻ മേഘഘോഷം കേട്ടിടുന്നു
റപ്പയേൽ കൈ കൊട്ടിപ്പാടി ആർപ്പിട്ടീടുന്നു

കണ്ടകണ്ട നക്ഷത്രത്തെ അടർത്തവർ കയ്യിലേന്തി
വിണ്ടലത്തിൽനിന്നു പൊട്ടിച്ചിരിച്ചിടുന്നു
നേരുതന്നെ തരാകളെ മലങ്കരെപ്പോരുവാനായ്
വാരിവാരി എറിയുന്നു മാലാഖലോകം

പോന്നതെല്ലാം പൂവുതന്നെ വന്നതെല്ലാം പൊന്നുതന്നെ
നന്നുനന്നു വീണതെല്ലാം പവനുമായി
ലക്ഷംവീട് ലക്ഷം പവൻ, ലക്ഷം പവൻ ലക്ഷംവിട്
ലക്ഷം ലക്ഷം ലക്ഷം ലക്ഷം തെററില്ലതെല്ലും

---

പനി ഉണ്ടെന്നും വന്ന് പറഞ്ഞപ്പോഠം മെത്രാച്ചൻെറ ചങ്കു കത്തിപ്പോയി. 75 വയസ്സ് പ്രായമായ വന്ദ്യവയോധികനാണ് ബാവ. വല്ല അപകടവും സംഭവിച്ചാൽ!എടവമാസത്തിലെ ആ തണുത്ത പ്രഭാതത്തിൽ പുലിക്കോട്ടിൽ തിരുമേനിയുടെ മനസ് കിടന്ന് പുകഞ്ഞു. ബാവാ വന്ന് എത്തിയിട്ടേയുള്ളു. എന്തെല്ലാം കാര്യങ്ങഠം പ്രവർത്തിക്കാൻ കിടക്കുന്നു.! തിരുവനന്തപുരത്തുപോയി മഹാരാജാവിനെ കാണണം — കീറാമുട്ടിപോലെ കിടക്കുന്ന മാത്യൂസ് അത്താനാസിയോസിന് അനുകൂലമായ രാജകീയ വിളംബരം പിൻവലിക്കണം—അതുകൊണ്ടും കഴിഞ്ഞില്ല, തനിക്ക് അനുകൂലമായി പുതിയ രാജകീയ വിളംബരം വരുത്തണം. അത്താനാസിയോസിൻെറ കീഴിൽ നിൽക്കുന്ന പഴയ പള്ളികഠം വ്യവഹാരംമൂലം തിരിച്ചു പിടിക്കണം—അങ്ങിനെ പലതും. അതിനൊന്നും സംഗതിയാവാതെ കടമ്പക്കൽവച്ച് കലം ഉടയാൻ പോവുകയാണോ? ആലോചിക്കുമ്പോഠം തിരുമേനിക്കു ഒരു പിടിയും കിട്ടുന്നില്ല, അദ്ദേഹം ഉള്ളു ചുട്ടു പ്രാർത്ഥിച്ചു.

''ലാസർ പുണ്യവാളാ, രക്ഷിക്കണേ'' പഴയ പള്ളി സെ. ലാസറിൻെറ നാമത്തിലുള്ളതാണ്.

(തുടരും)

# ഓർത്തഡോക്സ് ആരാധനകൾ
# വി. വേദപുസ്തകാടിസ്ഥാനത്തിൽ (ii)

വെ. റവ. സി. കെ. ജോസഫ് റമ്പാൻ

3\. എന്നും സ്തുതിനിൻ കനിവിനു കനി
വേറും രക്ഷകനേ
എത്ര നിറഞ്ഞിന്നെങ്ങും കാണുന്നൂനിൻദാനം
നിനുവയരോടുണ്ടായ കോ—പം
നിലവിളിയാൽ നീ നീക്കിയല്ലോ

കനിവ് വളരെയുള്ള രക്ഷകാ നിന്റെ കനിവിനു ഞങ്ങൾ എന്നും സ്തുതിപാടും. ഞങ്ങൾ നോക്കുന്ന ദിക്കുകളിൽ എല്ലാം നിറഞ്ഞുനിൽക്കുന്നത് നിന്റെ ദാനങ്ങൾ മാത്രമാണ്. നിനുവയരോട് നീ കോപിച്ചു എങ്കിലും, ആ കോപം അവരുടെനിലവിളി കേട്ട് നീ പിൻവലിച്ചുവല്ലോ.

നിനുവ............യോന 1.2 നീ പുറപ്പെട്ട് മഹാനഗരമായ നിനുവയിലേക്ക് ചെന്ന് അതിനു വിരോധമായി പ്രസംഗിക്കും. അവരുടെ ദുഷ്ടത എന്റെ സന്നിധിയിൽ എത്തിയിരിക്കുന്നു. നിലവിളിയാൽ............യോന 3:5—6 എന്നാൽ നിനുവേക്കാർ ദൈവത്തിൽ വിശ്വസിച്ചു ഒരു ഉപവാസം പരസ്യം ചെയ്തു വലിയവരും ചെറിയവരും ഒരുപോലെ രട്ടുടുത്തു വർത്തമാനം നിനുവെ രാജാവിന്റെ അടുക്കൽ എത്തിയാറെ അവൻ സിംഹാസനത്തിൽ നിന്നും എഴുന്നേററു രാജവസ്ത്രം നീക്കി രട്ടു പുതച്ചു വെണ്ണീറിൽ ഇരുന്നു. 3:9_10 ദൈവം വീണ്ടും അനുതപിച്ച് നാം നശിച്ചുപോകാതെയിരിക്കേണ്ടതിനു

---

പ്രാചീനമാം സഭ തന്നിൽ ഉച്ചമോദം വന്നുകേറി
തിർച്ചതന്നെ ശ്ലീഹാ നമ്മെ മറന്നിട്ടില്ലാ.
സ്വന്തം കയ്യാൽ പുണ്യപുമാൻ തീർത്ത നല്ലോരാരാമത്തിൽ
എന്തുചെയ്തു തേനോ പൊന്നോ, പൊന്നും തേനുമോ?

കാതോലിക്കാനിധി നാട്ടിൽപ്രീതിപൂർവ്വം ശ്ളീഹാ നൽകി
ഏതുമാർക്കും പേടി വേണ്ടാ ദൈവം തുണച്ചാൽ
വാരിക്കൊൾവിൻ ദുഃഖം തീർന്നു കോരിക്കൊൾവിൻ കുട്ടപ്പടി
വാരിക്കോരി കോരിവാരി ഭരിച്ചുകൊൾവിൻ

കാതോലിക്കാബാവാ നമ്മെ താലോലിപ്പു സ്ലീബായാലെ
മോദം പൂണ്ടു സൗഖ്യം കണ്ടു നസ്രാണി വർഗ്ഗം
മലങ്കര സഭതന്നിൽ അലങ്കോലം നീങ്ങിപ്പോയി
വെളിച്ചത്തിൽ തളർന്നുപോം കൂരിരുളേതും

ദൈവം പൂശി പൊന്നിൽ നമ്മെ, നമ്മെ പൊന്നിൽ പൂശി—ദൈവം
ദൈവംതന്നെ മേലും നമ്മെ വളർത്തീടുന്നു.
പണിക്കന്മാർ തരകന്മാർ പണമേറും വക്കീലന്മാർ
ഗുണം കൂടും നസ്രാണിമാർ വണിഗ്ശ്രേഷ്ഠന്മാർ

ഹുങ്കെഴുന്ന ബാങ്കറന്മാർ റബർ ക്വോട്ടാ കിട്ടിയോരും
പൊൻകുടത്തിൽ തങ്കം വാരി പങ്കുകൊണ്ടാലും
സൂര്യവംശ മേന്മ പൂണ്ട നസ്രാണി റാണിമാരേ
നെയ്‌വിളക്കും നെല്ലും നീരും നേർന്നെടുത്താലും

കാതോലിക്കാനിധി വന്നേ വാതിലുങ്കൽ മുട്ടീടുന്നേ
മാതാക്കന്മാർ വന്നെടുക്കാ പൊന്നാനതന്നെ
ആട്ടമാടാം പാണ്ടിവാദ്യം കൊട്ടിപ്പാടി ചാട്ടം ചാടാം
ക്ലിഷ്ടന്മാരാം നാമെല്ലാവരും പുഷ്ടന്മാരായി.

മേലിലില്ല മാലൊരല്പം ഏലാ ഏലാ ഏലാപ്പാലാ
കാലംവേണ്ട കേമനായി മാർ ബസേലിയോസ്
നാലുകൊണ്ടും നല്ലതായി മലങ്കര നസ്രാണികൾ
ബലംകൂടും ശ്ളീഹാ തന്റെ വലംകൈ തുണ.

സമ്പാദകൻ: സിബി തരകൻ

അവൻെറ ഉഗ്രകോപം വിട്ടുമാറുമായിരിക്കും ആർക്കറിയാം. അവർ ദുർമാർഗ്ഗം വിട്ടു തിരിഞ്ഞു എന്ന് ദൈവം അവരുടെ പ്രവർത്തികളാൽ കണ്ടപ്പോൾ താൻ അവർക്ക് വരുത്തും എന്ന് അരുളി ചെയ്തിരുന്ന അനർത്ഥത്തെ കുറിച്ച് ദൈവം അനുതപിച്ചു അത് വരുത്തിയതുമില്ല.

4. അഹറോൻെറയുമാസ്കറിയാ തന്നുടെ
യും-ധൂപമതും
മരണത്തേ നീക്കിയ ഫിനഹാസി
ൻ പ്രാർത്ഥനയും പോൽ
അടിയാരുടെ ധൂപ—ത്തേ—യും
അൻപുടയോനെ കൈ—ക്കൊാാക.

അഹറോൻെറയും, സ്കറിയായുടേയും ധൂപവും, യിസ്രയേലിൽനിന്നു മരണത്തെ നീക്കിയ ഫിന ഹാസിൻെറ പ്രാർത്ഥനയും നീ സ്വീകരിച്ചതുപോലെ, കാരുണ്യവാനായ കർത്താവേ നിൻെറ അടിയാരായ ഞങ്ങളുടെ ധൂപത്തെ നീ കൈക്കൊള്ളേണമെ.

അഹറോൻെറയും............ലേവ്യ: 9:22–24 പിന്നെ അഹറോൻ ജനത്തിനു നേരെ കൈഉയർത്തി അവരെ ആശീർവദിച്ചു; പാപയാഗവും ഹോമയാഗവും, സമാധാനയാഗവും, അർപ്പിച്ചിട്ട് അവൻ ഇറങ്ങിപ്പോന്നു. മോശയും അഹറോനും സമാഗമനകൂടാരത്തിൽ കടന്നിട്ട് പുറത്തുവന്നു ജനത്തെ ആശീർവദിച്ചു, അപ്പോൾ യഹോവയുടെ തേജസ് സകല ജനത്തിനും പ്രത്യക്ഷമായി. യഹോവയുടെ സന്നിധിയിൽനിന്നു തീ പുറപ്പെട്ടു യാഗപീഠത്തിന്മേലുള്ള ഹോമയാഗവും മേദസും ദഹിപ്പിച്ചു; ജനമെല്ലാം അതുകണ്ടപ്പോൾ ആർത്തു സാഷ്ടാംഗം വീണു.

ലൂക്കോ 1: 10, 13. ധൂപം കാട്ടുന്ന നാഴികയിൽ ജനസമൂഹം ഒക്കെയും പുറത്തു പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ദൂതൻ അവനോട് പറഞ്ഞത്; സെഖര്യാവേ, ഭയപ്പെടേണ്ട; നിൻെറ പ്രാർത്ഥനയ്ക്കു ഉത്തരമായി; നിൻെറ ഭാര്യ എലിശബെത്ത് നിനക്കു ഒരു മകനെ പ്രസവിക്കും.

മരണത്തെ............സങ്കീ: 106 28–30 അനന്തരം അവർ ബാൽ പെയോരിനോട് ചേർന്നു, പ്രേതങ്ങൾക്കുള്ള ബലികളെ തിന്നു. ഇങ്ങനെ അവർ തങ്ങളുടെ ക്രിയകളാൽ അവനെ കോപിപ്പിച്ച് പെട്ടെന്ന് ഒരു ബാധ അവർക്ക് തട്ടി. അപ്പോൾ ഫിനഹാസ് എഴുന്നേററു ശിക്ഷ നടത്തി, ബാധ നിർത്തലാകുകയും ചെയ്തു.

സംഖ്യാ: 25: 11 ഞാൻ എൻെറ തീഷ്ണതയിൽ യിസ്രയേൽ മക്കളെ സംഹരിക്കാതിരിക്കേണ്ടതിനു അഹറോൻ പുരോഹിതൻെറ മകനായ എലെയസാരിൻെറ മകൻ ഫിനെഹാസ് അവരുടെ ഇടയിൽ എനിക്കുവേണ്ടി തീഷ്ണതയുള്ളവനായി എൻെറ ക്രോധം യിസ്രയേൽ മക്കളെ വിട്ടുപോകുമാറാക്കിയിരിക്കുന്നു. സംഖ്യ 25:1 മുതൽ 11വരെ വായിക്കുക.

5. എരിതീ നിരവിട്ടിറേ ദൂതൻ
റ—ങ്ങിച്ചെന്ന്
ഇതമൊടു മറിയാം ഗൃഹമതിൽ
നസറേത്തിൽ—ചൊല്ലിയിത്
നിന്നൊടുകൂടെക്ക—ർത്താ—വീ
മന്നിടമഖിലം—പാലി—പ്പോൻ

സ്വർഗ്ഗത്തിലെ അഗ്നിജ്വാലാ മണ്ഡപത്തിൽനിന്ന് നസറേത്തിലെ മറിയാമിൻെറ എളിയ ഭവനത്തിലേക്ക് ഇറങ്ങിവന്ന ദൈവദൂതൻ അവളോട് പറഞ്ഞു സമസ്തലോകത്തേയും പരിപാലിക്കുന്ന കർത്താവ് നിന്നോടുകൂടെ ഉണ്ട്.

എരിതീനിര............ലൂക്കോ 1:26,27 ആറാം മാസത്തിൽ ദൈവം ഗബ്രിയേൽ ദൂതനെ നസറേത്ത് എന്ന ഗലീലാ പട്ടണത്തിൽ ............ആ കന്യകയുടെ പേർ മറിയ എന്നായിരുന്നു. ഇതമൊടുമറിയാം.... 1:28, ദൂതൻ അവളുടെ അടുക്കൽ അകത്ത് ചെന്നു, കൃപ ലഭിച്ചവളെ നിനക്കു വന്ദനം, കർത്താവ് നിന്നോടുകൂടെ ഉണ്ട് എന്നു പറഞ്ഞു. ലൂക്കോ 1: 32, 33 അവൻ വലിയവൻ ആകും, അത്യുന്നതൻെറ പുത്രൻ എന്നു വിളിക്കപ്പെടും, കർത്താവായ ദൈവം അവൻെറ പിതാവായ ദാവീദിൻെറ സിംഹാസനം അവന് കൊടുക്കും. അവൻ യാക്കോബ് ഗൃഹത്തിന് എന്നേക്കും രാജാവായിരിക്കും, അവൻെറ രാജ്യത്തിനു അവസാനം ഉണ്ടാകയില്ല. ★

---

**N. B:** ''വി. കുർബാന വി. വേദപുസ്തകാധിഷ്ഠിതം'' എന്ന ലഘുഗ്രന്ഥം ലേഖകൻെറ അറുപതാം ജന്മദിനമായ 27–5–1993 വ്യാഴാഴ്ച ദേവലോകം അരമന ചാപ്പലിൽവച്ച് പ്രകാശനം ചെയ്യുന്നതായിരിക്കും.



# വട്ടശേരിൽ തിരുമേനി: ഒരു നിസ്തുല വ്യക്തിത്വം

സഭാഭാസുരനായ വട്ടശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനി മലങ്കരസഭാ ചരിത്രത്തിൽ ഒരു നിസ്തുല വ്യക്തിത്വമായിരുന്നു. ആ വ്യക്തിത്വത്തിലേക്ക് ഒരെത്തിനോട്ടത്തിന് ശ്രമിക്കാം. (59–ാം ഓർമ്മപ്പെരുനാൾ ഫെ. 27–ാംനു കൊണ്ടാടി.)

ജോർജ്ജ് സി. ജേക്കബ്

## അചഞ്ചലമായ ദൈവവിശ്വാസം, ദൈവഭക്തി

മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ പിൻഗാമിയായി 1909–ൽ വാഴ്ചയേററ വട്ടശ്ശേരിൽ തിരുമേനിയുടെ ഭരണകാലത്ത് അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന മാർ അബ്ദുള്ള മലങ്കരസഭ സന്ദർശിക്കുകയും ലൗകികാധികാരം സംബന്ധിച്ച് മെത്രാപ്പോലീത്തായും പാത്രിയർക്കീസും തമ്മിൽ തെററുകയും ചെയ്തു. പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിലുള്ള ഭിന്നത മെത്രാപ്പോലീത്തായുടെ മുടക്കിലും അത് സമുദായം രണ്ട് കക്ഷിയായി ഭിന്നിക്കുന്നതിനും കാരണമായി. കൂട്ടുട്രസ്ററികൾ രണ്ടുപേരും മെത്രാപ്പോലീത്തായ്ക്ക് എതിരായിരുന്നു. എങ്കിലും ദൈവത്തിൽ മുറുകെ പിടിച്ചുകൊണ്ട് താൻ സത്യമെന്ന് വിശ്വസിക്കുന്ന തത്വങ്ങൾക്ക് വേണ്ടി അദ്ദേഹം നിലകൊള്ളുകയാണുണ്ടായത്. മലങ്കരയിലെ പള്ളികളും സ്വത്തുക്കളും പാത്രിയർക്കീസിനാണ് എന്ന് സമ്മതിച്ചുകൊണ്ട് ഉടമ്പടി കൊടുത്തിരുന്നുവെങ്കിൽ അദ്ദേഹം മുടക്കപ്പെടുമായിരുന്നില്ല. മെത്രാപ്പോലീത്തായുടെ മുടക്കിനെത്തുടർന്നുണ്ടായ വട്ടിപ്പണക്കേസിൽ പരാജയപ്പെട്ട അവസരത്തിൽ അദ്ദേഹം പറഞ്ഞ വാക്കുകളിൽ തൻെറ ആഴമായ ദൈവ വിശ്വാസവും പ്രത്യാശയും കാണുവാൻ കഴിയും. ''വെള്ളത്തിന് മുകളിൽ പൊങ്ങിക്കിടക്കുന്ന സ്പോഞ്ച് വെള്ളത്തിനടിയിൽ നിർത്തണമെങ്കിൽ ബലപ്രയോഗത്താലല്ലാതെ സാദ്ധ്യമല്ല'' വെള്ളത്തിനടിയിൽ അമർത്തിവച്ചിരിക്കുന്ന സ്പോഞ്ചിൽനിന്ന് എപ്പോൾ കൈയെടുക്കുന്നുവോ അപ്പോൾ സ്പോഞ്ച് താനെ പൊങ്ങിവരും. സുറിയാനിസഭയാകുന്ന സമുദ്രത്തിൽ ഇങ്ങനെ പല സ്പോഞ്ചുകളും അമർത്തിപ്പിടിച്ച് വെക്കപ്പെട്ടിട്ടുണ്ട്. സത്യത്തെയും നീതിയെയും ഒരു കാലത്തും ഒരുത്തർക്കും ജയിപ്പാൻ കഴിയുന്നതല്ല. അതിൻെറ വിജയത്തിന് പലപ്പോഴും തടസ്സങ്ങൾ ഉണ്ടാവാം, എങ്കിലും ഒടുവിൽ അത് തന്നെ സ്ഥാപിക്കപ്പെടും. വർഷങ്ങൾക്ക്ശേഷം അദ്ദേഹത്തിൻെറ പ്രവചനം അതെപടി നിവൃത്തിയായി. പല കേസുകൾക്കു ശേഷം ഇന്ത്യയുടെ പരമോന്നത നീതിന്യായക്കോടതി ഓർത്തഡോക്സ് വിഭാഗത്തിന് അനുകൂലമായി വിധിയെഴുതി. കാലംചെയ്ത ഗീവറുഗീസ് ദ്വിതീയൻബാവാ പറഞ്ഞിട്ടുണ്ട് വട്ടശ്ശേരിൽ തിരുമേനിയുടെ ദൃഢമായ വിശ്വാസം ഒന്നില്ലായിരുന്നുവെങ്കിൽ സഭ ഒരു ചരിത്രവസ്തുവായി അവശേഷിച്ചേനെ എന്ന്. താൻ വളരെ സ്നേഹിക്കുകയും സ്വന്തം താല്പര്യത്തിൽ സമുദായച്ചെലവിൽ പഠിപ്പിക്കുകയും ചെയ്ത മാർ ഈവാനിയോസ് തന്നെ വേർപെട്ട് റീത്ത്സഭയുണ്ടാക്കി സ്വന്തം സമുദായത്തെ വെല്ലുവിളിച്ചപ്പോഴും അദ്ദേഹം ഭയപ്പെട്ടില്ല. ദൈവത്തിൽ അടിയുറച്ച് മുമ്പോട്ട്പോയി.

## ബുദ്ധിസാമർത്ഥ്യം

വട്ടശ്ശേരിൽ ദീവന്നാസിയോസ് മെത്രാപ്പോലീത്താ അതിബുദ്ധിമാനായിരുന്നു. അദ്ദേഹത്തിൻെറ മുടക്ക് കോടതിയിൽ ചോദ്യംചെയ്യപ്പെട്ടപ്പോൾ അദ്ദേഹത്തെ കുടുക്കുന്നതിന് എതിർവിഭാഗം വക്കീൽ ചോദിച്ച ചോദ്യങ്ങൾക്ക് അദ്ദേഹം കൊടുത്ത മറുപടികൾ അഭിഭാഷകർപോലും പ്രശംസിക്കുകയുണ്ടായി. മുടക്കിന് ഒരു കാരണമായി കൈവിറയൽ ചൂണ്ടിക്കാട്ടിയിരുന്നു: മേശപ്പുറത്തിരിക്കുന്ന ഒരു ഗ്ലാസ് വെള്ളം എടുത്ത് മാററിവയ്ക്കുവാൻ എതിർവിഭാഗം വക്കീൽ ആവശ്യപ്പെട്ടപ്പോൾ ചോദ്യങ്ങൾക്ക് മറുപടി പറയാനാണ്

വന്നിരിക്കുന്നത് അല്ലാതെ അഭിനയിച്ച് കാണിക്കാനല്ല എന്ന് അദ്ദേഹം മറുപടി നല്കി. കുററവിസ്താരം നടത്തിയശേഷമേ മുടക്കാൻ പാടുള്ളു എന്ന മെത്രാപ്പോലീത്തായുടെ വാദത്തിന്, ആദാമിനെ ദൈവം കുററവിസ്താരം നടത്തിയശേഷമാണോ ഏദൻതോട്ടത്തിൽനിന്ന് പുറത്താക്കിയത് എന്ന എതിർവിഭാഗം വക്കീലിന്റെ ചോദ്യത്തിന് ആദാം ദൈവത്തെ കണ്ടപ്പോൾതന്നെ കുററം സമ്മതിച്ചുകഴിഞ്ഞു, പിന്നെ കുററവിസ്താരം നടത്തേണ്ട ആവശ്യമില്ല എന്ന് മെത്രാപ്പോലിത്തായുടെ മറുപടി.

## ധൈര്യശാലി

പാത്രിയർക്കീസ് ആവശ്യപ്പെട്ടതനുസരിച്ച് പാത്രിയർക്കീസിന്റെ ലൗകികാധികാരങ്ങൾ അംഗീകരിച്ചുകൊണ്ട് വട്ടശ്ശേരിൽ തിരുമേനി ഉടമ്പടി കൊടുക്കുന്നില്ലാ എന്ന് തീർച്ചയാക്കിയതോടെ പാത്രിയർക്കീസും മെത്രാപ്പോലീത്തായും തമ്മിലുള്ള ബന്ധം നാൾക്കുനാൾ വഷളായി. പാത്രിയർക്കീസ് ഏത് നേരവും മെത്രാപ്പോലീത്തായെ മുടക്കിയേക്കും എന്ന ശ്രുതി സഭാജനങ്ങളുടെ ഇടയിലുണ്ടായി. അവസാനം തൊട്ടടുത്ത മുറിയിൽ താമസിച്ചിരുന്ന മെത്രാപ്പോലീത്തായ്ക്ക് പാത്രിയർക്കീസ് മുടക്ക് കല്പന രജിസ്റ്റർ ചെയ്തയച്ചു. വിവരം കാട്ടുതീപോലെ പടർന്നു വിവരം അറിഞ്ഞയുടനെ ഫാദർ പി.ടി. ഗീവറുഗീസും, മാമ്മൻമാപ്പിളയും മററ് ചില സഭാനേതാക്കന്മാരോടൊപ്പം ഓടി പഴയ സിമനാരിയിലെത്തി. മുടക്ക്കല്പന കൈയിൽ പിടിച്ച് കൊണ്ട് അക്ഷോഭ്യനായിരിക്കുന്ന മെത്രാപ്പോലീത്തായെയാണ് അവർ കണ്ടത്. പാത്രിയർക്കീസിന്റെ ബുദ്ധിശൂന്യതയെക്കുറിച്ച് ഫാദർ പി. ടി. ഗീവറുഗീസും മാമ്മൻമാപ്പിളയും രോഷാകുലരായി സംസാരിച്ചപ്പോൾ തിരുമേനി അവരെ ആശ്വസിപ്പിക്കുകയാണ് ചെയ്തത്.

## ദീർഘവീക്ഷണം

അബ്ദുള്ളാ പാത്രിയർക്കീസിന്റെ മലങ്കര സഭാ സന്ദർശനത്തെത്തുടർന്ന് സഭയിലുണ്ടായ ഭിന്നതകളും കലാപങ്ങളും മെത്രാപ്പോലീത്തായുടെ മാത്രം തലയിൽ കെട്ടിവയ്ക്കാൻ തല്പരകക്ഷികൾ ശ്രമിച്ചിട്ടുണ്ട്, ഇന്നും ശ്രമിക്കുന്നുണ്ട്. പട്ടത്വവൈധവ്യം മലങ്കര സഭയിലുണ്ടായപ്പോൾ പട്ടത്വം തന്നു സഹായിച്ചു എന്ന ഏകകാരണത്താലാണ് അന്ത്യോക്യൻസഭ മലങ്കരസഭയുടെ ഉടമസ്ഥാവകാശം ആവശ്യപ്പെടുന്നത്. പട്ടത്വവൈധവ്യം പത്രോസിന്റെ ശ്ളൈഹിക കൈവയ്പ് അഭിമാനിക്കുന്ന അന്ത്യോക്യൻ സഭയ്ക്കും ഉണ്ടായിട്ടുണ്ട്. ജസ്റ്റീനിയൻ ചക്രവർത്തി അന്ത്യോക്യയുടെ മാർ സേവേറിയോസ് പാത്രിയർക്കീസിനെ നാടുകടത്തുകയും മേല്പട്ടക്കാരെ തടവിലിടുകയും ചെയ്തപ്പോൾ തേവദോറാ രാജ്ഞിയുടെ കാരുണ്യത്താൽ തടവിൽനിന്നു രക്ഷപെട്ട യാക്കോബ് ബുർദാന അലക്സന്ത്ര്യാ പാത്രിയർക്കീസിൽ നിന്നാണ് മെത്രാൻസ്ഥാനം സ്വീകരിച്ചത്. എന്നിട്ടും അന്ത്യോക്യൻ സഭയുടെ ഉടമസ്ഥാവകാശം അലക്സന്ത്ര്യാ സഭ ആവശ്യപ്പെട്ടില്ല. മലങ്കരസഭയുടെ മൂന്ന് മലങ്കര മെത്രാപ്പോലീത്താമാരെ തൊഴിയൂർ പീലക്സിനോസ് വാഴിച്ചു തന്നിട്ടുണ്ട്. തൊഴിയൂർ സഭയ്ക്ക് മലങ്കര സഭയും മെത്രാനെ വാഴിച്ചുകൊടുത്തിട്ടുണ്ട്. ദൈവം ദാനമായി തന്നത് ദാനമായി കൊടുത്തു എന്നതാണ് ഇവിടെ കാണുന്നത്. അല്ലാതെ പട്ടത്വം തന്നു എന്ന കാരണത്താൽ ഉടമസ്ഥാവകാശം ആവശ്യപ്പെടാൻ പാടില്ല. പാത്രിയർക്കീസിന്റെ അഭിലാഷപ്രകാരമുള്ള ഉടമ്പടി മെത്രാപ്പോലീത്താ കൊടുക്കാത്തതിനെത്തുടർന്നുണ്ടായ നിരാശയിൽ ഇടംവലം നോക്കാതെ പാത്രിയർക്കീസ് മെത്രാപ്പോലിത്തായെ മുടക്കി. അനധികൃതമായി ഉടമ്പടി കൊടുത്തുകൊണ്ട് ചിലർ മെത്രാന്മാരായി. പാത്രിയർക്കീസ് ഒരു ബദൽ മലങ്കര മെത്രാപ്പോലീത്തായെ പ്രതിഷ്ഠിക്കുകയും ചെയ്തു. മേലിൽ മലങ്കരസഭയുടെ

## ഡോക്ടറേററു നേടി



അമേരിക്കയിലെ നോർത്ത് കരോളിനാ സ്റേററു യൂണിവേഴ്സിററിയിൽനിന്നും Food Science and Technology യിൽ Ph. D. കരസ്ഥമാക്കിയ ജോസഫ് ജോർജ് പത്തനാപുരം Mount Tabor St. Stephen's Orthodox Church ഇടവകാംഗം അകമുററത്തു ശ്രീ. പി. സി. ജോർജിന്റെ പുത്രനും, അമേരിക്കയിലെ ഒരു പ്രശസ്ത ഓർത്തോപിഡിക് സർജനായ Dr. Jacob George ന്റെ സഹോദരനും ആണ്. Dr. Joseph George ന്റെ ഭാര്യ ബോംബെ St. Mary's O. S. Church ഇടവകാംഗം ഭാർ Bethania യിൽ ചേർക്കോട്ടു തോമസ് സി. കുറിയാക്കോസിന്റെ മകൾ Dolly ഈ യൂണിവേഴ്സിററിയിൽതന്നെ Food Science ൽ ഗവേഷണം നടത്തിക്കൊണ്ടിരിക്കുന്നു.

# വാർത്തകളും കുറിപ്പുകളും

## 79–ാം ജന്മദിനാഘോഷം അമേരിക്കയിൽ

അമേരിക്കയിൽ ചികിത്സയിൽ കഴിയുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ 79–ാം ജന്മദിനം സെ. ലൂയിസിൽവച്ച് ജനുവരി 30–ാം തീയതി ആഘോഷിച്ചു. അന്നു രാവിലെ ഫാ. എം. വർഗീസ് വി. കുർബാന അർപ്പിക്കുകയും സ്തോത്ര പ്രാർത്ഥന നടത്തുകയും ചെയ്തു. പ. ബാവാ തിരുമേനി കുർബ്ബാന അനുഭവിച്ചു. തുടർന്ന് ബാവാ വിശ്രമിക്കുന്ന ഡോ. വിൽസൻെറ ഭവനത്തിൽ ചേർന്ന അനുമോദന സമ്മേളനത്തിൽ ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, വെരി. റവ. ശങ്കരത്തിൽ യോഹന്നാൻ കോറെപ്പിസ്ക്കോപ്പാ എന്നിവർ ബാവായെ ഹാരാർപ്പണം ചെയ്യുകയും ആശംസകൾ അറിയിക്കുകയും ചെയ്തു. മിസ്സസ് എൽസി. യോഹന്നാൻ ശങ്കരത്തിൽ രചിച്ച ജന്മദിനാശംസാ മംഗളപത്രം വായിച്ച് ബാവായ്ക്ക് സമർപ്പിച്ചു.

പ. ബാവാ ജന്മദിന കേക്ക് മുറിച്ചുകൊണ്ട് ''ഒരു പുതിയ ജീവിതത്തിൻെറ ആരംഭത്തിലെ ആദ്യജന്മദിനമാണ് ഇന്ന് എന്ന് കല്പിക്കുകയുണ്ടായി''. ഹൃദയശസ്ത്രക്രിയയ്ക്ക് ശേഷം ഇങ്ങനെ ഒരു പുതിയ ജീവിതത്തിലേക്ക് വന്നത് ഭാരതത്തിനകത്തും പുറത്തുമായി ജാതിമതഭേദമെന്യേ അനേകർ തിരുമേനിയുടെ ഓപ്പറേഷൻ

ആത്മീയ ആവശ്യങ്ങൾക്ക് അന്ത്യോക്യൻ സഭയെ ആഗ്രഹിക്കുന്ന പക്ഷം മുടക്കുകളും ഭീഷണികളും ഇനിയുമുണ്ടാകുമെന്നും അത് മലങ്കരസഭയുടെ അധോഗതിക്ക് കാരണമാകുമെന്നും മനസിലാക്കിയ ദീർഘവീക്ഷണനായ തിരുമേനി, തിഗ്രീസിൽ നാമാവശേഷമായിത്തീർന്ന കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിക്കുന്നതിന് മുൻകൈയെടുത്തു. അന്ത്യോക്യയുടെ കാനോനിക പാത്രിയർക്കീസായിരുന്ന അബ്ദൽമിശിഹാ ബാവായുടെ സഹകരണത്തോടെ പാത്രിയർക്കീസിൻെറ എല്ലാ അധികാരങ്ങളോടും കൂടിയ കാതോലിക്കേററ് മലങ്കരയിൽ സ്ഥാപിക്കുകയും ചെയ്തു.

## സമാധാനകാംക്ഷി

തൻേറതല്ലാത്ത കാരണത്താലാണ് മലങ്കരസഭയിൽ പിളർപ്പുണ്ടായതെങ്കിലും മലങ്കരസഭയിലെ പിളർപ്പ് അദ്ദേഹത്തിന് ഹൃദയഭേദകമായിരുന്നു. പാത്രിയർക്കീസിൻെറ ലൗകികാധികാരം ആവശ്യപ്പെട്ടുകൊണ്ടുള്ള ഉടമ്പടിക്ക് മെത്രാപ്പോലീത്താ വഴങ്ങാതതിനെ മെത്രാപ്പോലീത്തായുടെ അധികാരഭ്രമംകൊണ്ടാണെന്ന് വ്യാഖ്യാനിക്കപ്പെട്ടപ്പോഴും അധികാരഭ്രമം കൊണ്ടല്ലെന്നും സഭയുടെ നന്മയ്ക്കുവേണ്ടിയാണ് തൻെറനിലപാടെന്നും, തന്നോടുള്ള വ്യക്തിപരമായ വിരോധമാണെങ്കിൽ സർവ്വവുമുപേക്ഷിച്ച് പിൻമാറികൊള്ളാമെന്നും, സഭയ്ക്ക് നാശം വരത്തക്കവണ്ണം യാതൊന്നും ചെയ്യരുതെന്നും അദ്ദേഹം പാത്രിയർക്കീസിൻെറ കാലുപിടിച്ച് അപേക്ഷിച്ചു. മലങ്കരയിൽ കാതോലിക്കാ സിംഹാസനം പുനസ്ഥാപിക്കപ്പെട്ട ശേഷം ഒന്നാം കാതോലിക്കാ കാലംചെയ്തപ്പോൾ ഉടനെ ഒരു കാതോലിക്കായെ വാഴിക്കുന്നത് സമാധാനം സ്ഥാപിക്കുന്നതിന് തടസ്സമാണെന്ന് കണ്ട അദ്ദേഹം തൻെറ വാർദ്ധക്യാവസ്ഥയിലും ദീർഘയാത്ര ചെയ്ത് പാത്രിയർക്കീസിനെ കാണുകയും മലങ്കരസഭയുടെ നിലപാട് വ്യക്തമാക്കുകയും ചെയ്തു. പാത്രിയർക്കീസ് സമാധാനം പുനസ്ഥാപിക്കുന്നതിന് ഒരു കല്പനയുമായി മാർ യൂലിയോസിനെ മലങ്കരയിലേക്കയച്ചുവെങ്കിലും മലങ്കരയിലെത്തിയതോടെ മാർ യൂലിയോസ് കല്പന പൂഴ്ത്തിവയ്ക്കുകയും സമാധാന ശ്രമങ്ങളിൽനിന്ന് പിൻവാങ്ങുകയും ചെയ്തു. അദ്ദേഹത്തിൻെറ പിൻമാററംമൂലം വട്ടശ്ശേരിൽ തിരുമേനിയുടെ സമാധാനശ്രമം വിഫലമായി.



വിജയകരമാകുന്നതിന് ഉള്ളുരുകി പ്രാർത്ഥിച്ചതിനാലാണ് എന്ന് തിരുമേനി പ്രസ്താവിച്ചു.

പ. ബാവായുടെ സെക്രട്ടറി ഫാ. ജേക്കബ് ജോൺസ്, ബർന്നബാസ് തിരുമനസ്സിലെ സെക്രട്ടറി ഫാ. ജോൺസൺ, ഫാ. എം. വർഗീസ്, ഡോ. പ്രസാദ്, ഡോ. ജോസഫ് വിൽസൺ തുടങ്ങി പലരും ഈ ചടങ്ങിൽ സംബന്ധിച്ചു. ന്യൂയോർക്കിൽനിന്ന് ശങ്കരത്തിൽ യോഹന്നാൻ കോർഎപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ ഒരുസംഘം ആളുകൾ എത്തി ജന്മദിന പരിപാടികളിൽ സംബന്ധിച്ചിരുന്നു.

പ. ബാവാ സുസ്മേരവദനനായിരുന്നു. തിരുമേനിയുടെ ആരോഗ്യം വളരെ മെച്ചപ്പെട്ടിട്ടുണ്ട്. സാധാരണ ഭക്ഷണം കഴിച്ചുതുടങ്ങി. ഡോക്ടറന്മാരുമൊത്ത് കുറച്ചുസമയം കാറിൽ യാത്ര ചെയ്യുന്നുണ്ട്. രണ്ടു മാസത്തെ വിശ്രമത്തിനുശേഷം ഈസ്റ്റർ കഴിഞ്ഞ് തിരുമേനി നാട്ടിലേക്ക് മടങ്ങും.

## പുത്തങ്കാവിൽ കൊച്ചുതിരുമേനി "കാതോലിക്കേറ്റിന്റെ കാവൽഭടൻ"

ചെങ്ങന്നൂർ: പുത്തങ്കാവിൽ കൊച്ചുതിരുമേനിയുടെ ജീവിതത്തിന്റെ വിവിധ വശങ്ങളെ വിശകലനം ചെയ്തുകൊണ്ട് ചെങ്ങന്നൂർ ബഥേൽ അരമനപ്പള്ളിയിൽ നടന്നസിംപോസിയം തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. സഭയുടെ വളർച്ച മാത്രം ലക്ഷ്യമാക്കി ത്യാഗപൂർണ്ണമായ ജീവിതം നയിച്ച ഈ മുനിവര്യൻ യഥാർത്ഥമായും കാതോലിക്കേറ്റിന്റെ ഒരു വലിയ കാവൽഭടൻതന്നെയായിരുന്നുവെന്ന് തിരുമേനി അനുസ്മരിക്കുകയുണ്ടായി. സഭയുടെ പുറമേനിന്നും അകമേനിന്നും ആഞ്ഞടിച്ച അതിശക്തമായ പ്രതിസന്ധികളുടെ കൊടുങ്കാറ്റിൽ മലങ്കര ഓർത്തഡോക്സ് സഭ മറിഞ്ഞും മറഞ്ഞും പോകുമോയെന്ന് സഭാമക്കൾ സംശയിച്ച സാഹചര്യത്തിൽ ദൈവം സഭയ്ക്കു സമ്മാനിച്ച സാരഥിയാണ് സ്മര്യപുരുഷനെന്ന് ഫാ. എ. എം. വർഗീസ് തന്റെ പ്രബന്ധത്തിൽക്കൂടി സമർത്ഥിച്ചു. അന്യാദൃശ്യമായഅനേകംബുദ്ധിവിശേഷങ്ങളുടെ കേദാരമായിരുന്നുവെന്ന് ഫാ. റ്റി. ജി. സഖറിയായും ചെങ്ങന്നൂർ ബഥേൽ അരമനപ്പള്ളിയുടെകെട്ടുപണിയിൽ താൻ വഹിക്കുകയും സഹിക്കുകയും ചെയ്ത ത്യാഗപൂർണ്ണമായ പങ്കിനെപ്പറ്റി ആർട്ടിസ്റ്റ് ബേബിയും, ആത്മീക ദർശനവും ഔന്നത്യവും ഒത്തിണങ്ങിയ പണ്ഡിതവര്യനായിരുന്നുവെന്ന് പ്രൊഫ: ശമുവേൽ ചന്ദനപ്പള്ളിയും, വിദ്യാഭ്യാസ പ്രവർത്തകനെന്ന നിലയിൽ തനിക്കുള്ള പങ്കിനെപ്പറ്റി പി. വി. ജോർജും തങ്ങളുടെ പ്രബന്ധങ്ങളിൽക്കൂടി വ്യക്തമായി പ്രതിപാദിക്കുകയുണ്ടായി. മഹാകവി പുത്തങ്കാവ് മാത്തൻ തരകൻ മോഡറേറ്ററായിരുന്ന ഈ സിംപോസിയത്തിൽ ഫാ. മാത്യു വർഗീസ് സ്വാഗതവും ശ്രീ. വിൽസൺ ഉഴത്തിൽ കൃതജ്ഞതയും അറിയിച്ചു.

## നീലു ജോർജ്



സൺഡേസ്കൂൾ സെൻട്രൽസോണിൽ സിംഗിൾസോംഗിന് ഒന്നാംസമ്മാനം നേടിയ ആലപ്പുഴ സെ. തോമസ് സൺഡേസ്കൂൾ വിദ്യാർത്ഥിനി. ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പായുടെ കൊച്ചുമകളാണ് നീലുജോർജ്.



സെൻട്രൽ സോൺസണ്ടേസ്ക്കൂറം സഹപാഠ്യ മത്സരത്തിൽ പൊതുവിജ്ഞാനത്തിന് സീനിയർ വിഭാഗത്തിൽ ഒന്നാംസ്ഥാനം നേടിയ മീന്തലക്കര സെൻറ് സ്റ്റീഫൻസ് സണ്ടേസ്ക്കൂറം വിദ്യാർത്ഥി റെനി ചെറിയാൻ നെടുങ്ങാത്ര.

## ഭവനദാനം

അങ്കമാലി ഭദ്രാസനത്തിലെ കിഴക്കമ്പലം ദയറായിലെ ബേത്ലഹേം ഗേറംസ് ഹൈസ്ക്കൂളിലെ രണ്ടു വിദ്യാർത്ഥിനികളുടെ വീട് പ്രകൃതിക്ഷോഭത്തിൽ നിലം പരിശായതിനെ തുടർന്ന് സ്ക്കൂളിലെ ഹെഡ്സിൻെറ ഉത്സാഹത്തിലും ഷാർജായിലെയും ബഹറിനിലെയും ഓർത്തഡോക്സ് പള്ളികളുടെ സഹായത്താലും, നിലംപരിശായ വീടിൻെറ സ്ഥാനത്ത് 18000 രൂപ ചെലവിൽ നാലു വീടു പണിതുകൊടുത്തു. സിസ്ററർ എലിസബേത്ത് സ്ക്കൂളിൻെറ മാനേജരും ഫാദർ ജോർജ് പട്ടളാട്ട് ഹെഡ്മാസ്ററുമാണ്.

ഉന്നതനിലവാരം പുലർത്തുന്ന കിഴക്കമ്പലം ബേത്ലഹേം സ്ക്കൂളിനോടനുബന്ധിച്ച് സിസ്റേറഴ്സിൻെറ മേൽനോട്ടത്തിലുള്ള ബോർഡിംഗ്ഹോം ഉണ്ട്.

## സെനററ് പ്രൈസ് നേടി

സെറാമ്പൂർ സർവകലാശാല ഇക്കഴിഞ്ഞ ഏപ്രിൽ മാസത്തിൽ നടത്തിയ ബി. ഡി. പരീക്ഷയിൽ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി വിദ്യാർത്ഥിയായിരുന്ന ഫാ. പി. എ. ഫിലിപ്പ്, പഴയനിയമത്തിൽ ഒന്നാംസ്ഥാനം കരസ്ഥമാക്കി, സെനററ് പ്രൈസിന് അർഹനായി. റാന്നി–പെരുനാട് പുളിക്കലാലുംമൂട്ടിൽ ശ്രീ. തോമസ് ഏബ്രഹാമിൻെറ പുത്രനും, ദിവംഗതനായ റവ. ഫാദർ കെ. എം. അലക്സാണ്ടറുടെ ജാമാതാവുമായ ഫാ. ഫിലിപ്പ് ഇപ്പോൾ രാജസ്ഥാനിൽ ഉദയ്പ്പൂർ പള്ളി വികാരിയാണ്.

## സിമനാരി പാരീഷ് മിഷൻ

ഓർത്തഡോക്സ് വൈദീക സിമനാരിയുടെ ആഭിമുഖ്യത്തിൽ ഇടവകകളുടെ ആത്മീയ ഉണർവിനായി നടത്തിവരാറുള്ള പാരീഷ്മിഷൻ ഇൗ വർഷവും മദ്ധ്യവേനൽ അവധിക്കാലത്തു നടത്തുവാൻ തക്കവണ്ണം ക്രമീകരിച്ചിരിക്കുന്നു. സിമനാരി അദ്ധ്യാപകർ നേതൃത്വം നൽകുന്ന 4 ദിവസങ്ങളിലായി ഭവനസന്ദർശനം, കുട്ടികറംക്കും മുതിർന്നവർക്കുമുള്ള വിശ്വാസ സംരക്ഷണ ക്ലാസുകറം; ഗാനപരിശീലനം, സ്ലൈഡ്, പ്ളാനൽ ഗ്രാഫ് പ്രദർശനം എന്നിവ ഇടവക ജനങ്ങളുടെ ആത്മീക പുരോഗതിയെ ലക്ഷ്യമാക്കി നടത്തുന്നു. കൂടുതൽ വിവരങ്ങറം അറിയണമെന്നും പാരീഷ് മിഷൻ നടത്തണമെന്നും താല്പര്യപ്പെടുന്ന ഇടവക വികാരിമാർ ഫെബ്രുവരി 25–നു മുമ്പായി കെ. എ. മത്തായി പാരീഷ്മിഷൻ സെക്രട്ടറി,

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി P.B. No. 98, കോട്ടയം 1. എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## ക്രിസ്ത്യൻ വിൽ പ്രൊബേററ് വ്യവസ്ഥ റിട്ട് ഹർജി

ഭാരതത്തിലെ മൂന്നുകോടി ക്രൈസ്തവരെ സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നതും, വിശ്വാസ്യതയെ പരോക്ഷമായി ചോദ്യംചെയ്യുന്നതുമായ ഇന്ത്യൻ പിന്തുടർച്ചാവകാശ നിയമത്തിലെ ഭരണഘടനാവിരുദ്ധമായ 213–ാം വകുപ്പ് റദ്ദാക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് സമർപ്പിച്ച റിട്ട് ഹർജികറം കേരള ഹൈക്കോടതി ജസ്ററീസ് പി. കൃഷ്ണമൂർത്തി ഫയലിൽ സ്വീകരിച്ചുകൊണ്ട്, എതിർ കക്ഷികളായ കേന്ദ്ര–സംസ്ഥാന ഗവർമെൻറുകറംക്ക് അടിയന്തിര നോട്ടീസ് അയയ്ക്കാൻ ഉത്തരവിട്ടു.

ക്രൈസ്തവർ എഴുതുന്ന വിൽപത്രങ്ങറം മാത്രം കോടതിവഴി പ്രൊബേററ് ചെയ്യണമെന്ന നിബന്ധന റദ്ദാക്കിക്കുന്നതിനുവേണ്ടിയുള്ള പ്രവർത്തനങ്ങറംക്കും മററുമായി കോട്ടയം കേന്ദ്രമാക്കി രൂപവൽക്കരിച്ച 'റോമൻ കത്തോലിക്കാ–

ഓർത്തഡോക്സ് — പ്രോട്ടസ്റ്റൻറ് സഭാ ജോയിൻറ് ആക്ഷൻ കൗൺസിലിനുവേണ്ടി അഡ്വ. എ. ഇസഡ്. ജേക്കബ് സമർപ്പിച്ച റിട്ട് ഹർജിയാണ് ഫയലിൽ സ്വീകരിച്ചത്. എതിർകക്ഷികൾക്ക് നോട്ടീസ് കൈപ്പററിയതിനുശേഷം വാദം കേൾക്കുന്നതിനുള്ള കോടതി നടപടികൾ ആരംഭിക്കും എന്ന് സെക്രട്ടറി കുഞ്ഞുമോൻ ററി. ഓമല്ലൂർ അറിയിച്ചു.

## ഡോക്ടറേററ് നേടി



കോലഞ്ചേരി സെൻറ് പീറേറഴ്സ് കോളേജ് മലയാളവിഭാഗം മേധാവിയും പ്രശസ്ത സുവിശേഷകനുമായ പ്രൊഫ: എം. വൈ: യോഹന്നാൻെറ സീമന്തപുത്രനും റൂബോകെം ഇൻഡസ്ട്രീസ് (പ്രൈ) ലിമിററഡ്, ബോംബെ ഡയറക്ടർ ശ്രീ. സി. കെ. എബ്രഹാമിൻെറ ജാമാതാവുമായ ശ്രീ. ഐസക്ക് ജോണിന് നാഗ്പ്പൂർ സർവകലാശാലയിൽനിന്ന് മാനേജ്മെൻറ് സ്ററഡീസിൽ ഡോക്ടറേററ് ലഭിച്ചു.

# ഓർമ്മപെരുനാൾ

## മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

കോട്ടയം മെത്രാസനാധിപനായിരുന്ന പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമനസിലെ ഓർമ്മപ്പെരുനാൾ ഈ വർഷം ഏപ്രിൽ 11, 12 തീയതികളിൽ അദ്ദേഹം കബറടങ്ങിയിട്ടുള്ള പാമ്പാടി ദയറാ ചാപ്പലിൽ കൊണ്ടാടുന്നതാണ്.

## മാർ സേവേറിയോസ് മെത്രാപ്പോലീത്താ

കൊച്ചി ഇടവകയുടെ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാൾ മാർച്ച് 16, 17 തീയതികളിൽ അദ്ദേഹം കബറടങ്ങിയിട്ടുള്ള കുന്നംകുളം ആർത്താററു പുത്തൻ പള്ളിയിലും അദ്ദേഹത്തിൻെറ ആസ്ഥാനമായിരുന്ന കൊരട്ടി സെമിനാരിയിലും കൊണ്ടാടുന്നതാണ്.

## ദിവ്യബോധനം

ദിവ്യബോധനം പാഠപദ്ധതി ബോംബെ ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും യൂണിററുകൾ ആരംഭിച്ചു നടപ്പാക്കാൻ 2–1–93 ന് ദാദർ സെ. മേരീസ് പള്ളിയിൽവച്ച് നടന്ന ഭദ്രാസന പ്രതിനിധി സമ്മേളനം തീരുമാനിച്ചു. ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ദിവ്യബോധനം കേന്ദ്ര കോഡിനേററർ ഫാ. സി. സി. ചെറിയാൻ പ്രസംഗിച്ചു. ഡയറക്ടർ ശ്രീ. എ. കെ. ജേക്കബ് റിപ്പോർട്ട് അവതരിപ്പിച്ചു. പുതുതായി ആരംഭിക്കുന്ന ദിവ്യബോധനം ഇംഗ്ലീഷ് മീഡിയം പഠനത്തിൻെറ ചുമതല വഹിക്കുന്ന ശ്രീ. ജോർജ് തരകൻ, വന്ദ്യ ദി. ശ്രീ. സിറിൾ റമ്പാൻ എന്നിവർ ആശംസകൾ നേർന്നു.

തദവസരത്തിൽ മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻെറ പ്രഥമ പ്രസിദ്ധീകരണമായ 'എ ഹ്യൂമൻ ഗോഡ്' ഗ്രന്ഥത്തിൻെറ വില്പനയും എം. ജി. എഫ്. ബുക്ക് ക്ലബ്ബ് മെമ്പർഷിപ്പ് കാമ്പയിൻെറ ഉദ്ഘാടനവും തിരുമനസുകൊണ്ട് നിർവഹിച്ചു. മി. പി. ജെ. കോശി പുസ്തകം വാങ്ങിക്കൊണ്ട് പ്രസംഗിച്ചു. ദാദർ പള്ളിവികാരി ഫാ. എം. ററി. ഈശോ സ്വാഗതവും, ഭദ്രാസന സെക്രട്ടറി റവ. ഫാ. യൗനാൻ മുളമൂട്ടിൽ' നന്ദിയും രേഖപ്പെടുത്തി.

# വൈദികൻെറ അറസ്ററ്: പ്രതിഷേധം അലയടിച്ചുയരുന്നു

(സ്ററാഫ് എഡിററർ)

പെരുമ്പാവൂർ ബഥേൽ സുലോക്കോ ഓർത്തഡോക്സ് പള്ളിയിൽ ജനുവരി 31–ന് ഞായറാഴ്ച വി. കുർബാന അർപ്പിച്ചുകൊണ്ടിരുന്ന വൈദികനെ മദ്ബഹായിൽ കയറി അറസ്ററുചെയ്ത് പൂജാവസ്തുക്കളായ കാസായോടും പീലാസായോടുംകൂടി റോഡിൽകൂടി നടത്തിയ സംഭവത്തിനെതിരെ സഭാംഗങ്ങളുടെ പ്രതിഷേധം അലയടിച്ചുയർന്നപ്പോൾ സംഭവത്തിനുത്തരവാദിയായ പോലീസ് സർക്കിൾ ഇൻസ്പെക്ടറെ സ്ഥലം മാററി സംഭവം അന്വേഷിക്കാൻ മദ്ധ്യമേഖല ഡി. ഐ. ജി. യെ ഗവർമ്മെൻറ് നിയോഗിച്ചു.

ഓർത്തഡോക്സ് വിഭാഗത്തിൻെറ വി. കുർബാനയ്ക്കുള്ള സാധനങ്ങൾ സൂക്ഷിച്ചിരുന്ന അലമാരകൾ പാത്രിയർക്കീസ് വിഭാഗം കേടുവരുത്തിയതിനെത്തുടർന്ന് പോലീസ് എത്തി മഹസർ തയ്യാറാക്കിയശേഷം പോലീസിൻെറ നിർദ്ദേശപ്രകാരമാണ് ജനുവരി 31–ന് ഞായറാഴ്ച രാവിലെ 8.30 ന് വി. കുർബാന തുടങ്ങിയത്. 8.45–നു യാതൊരു മുന്നറിയിപ്പും കൂടാതെയാണ് സർക്കിൾ ഇൻസ്പെക്ടർ മദ്ബഹായിൽ പ്രവേശിച്ച് വി. കുർബാന അർപ്പിച്ചുകൊണ്ടിരുന്ന ഫാ. കുര്യാക്കോസ് പുല്ല്യാക്കുടിയേയും കുർബാനയിൽ സംബന്ധിച്ചുകൊണ്ടിരുന്ന ഇടവകക്കാരെയും അറസ്ററു ചെയ്തത്. ഈ ഹീനകരമായ പ്രവൃത്തിയെ ഓർത്തഡോക്സ് സഭാ വർക്കിംഗ് കമ്മററി അപലപിക്കുകയും സർക്കിൾ ഇൻസ്പെക്ടറെ സസ്പെൻറു ചെയ്ത് തുടർന്നുള്ള നടപടിയെടുക്കണമെന്ന് ഗവർമ്മെൻറിനോട് ആവശ്യപ്പെടുകയും ചെയ്തു.

ഏതൊരു മതവിശ്വാസിയുടെയും മതവികാരത്തെ വ്രണപ്പെടുത്തിയ ഈ സംഭവത്തിനുത്തരവാദിയായ സർക്കിൾ ഇൻസ്പെക്ടറെ സസ്പെൻറ് ചെയ്ത് അന്വേഷണം നടത്തി ശിക്ഷിക്കണമെന്ന് ഓർത്തഡോക്സ് സഭാ ഉന്നതാധികാര ആക്ഷൻ കൗൺസിൽ ഗവർമെൻറിനോട് നിവേദനത്തിൽ ആവശ്യപ്പെട്ടു. സംഭവത്തിൽ മേജർ ആർച്ച് ബിഷപ്പ് ആൻറണി പടിയറ ഉത്കണ്ഠ പ്രകടിപ്പിച്ചു. 'ആരാധനാലയം ആരുടെതന്നെയായാലും അത് പരിശുദ്ധമാണ്. അവിടെ അർപ്പിക്കപ്പെടുന്ന ബലികളും പ്രാർത്ഥനാ ശുശ്രൂഷകളും പരിപാവനങ്ങളാണ്. ബലിയർപ്പിച്ചുകൊണ്ടിരുന്ന വൈദികനെ അറസ്ററ് ചെയ്ത നടപടി അപലപനീയവും പ്രതിഷേധാർഹവുമാണ്" അദ്ദേഹം പറഞ്ഞു. നിയുക്ത കാതോലിക്കായുടെ കല്പനപ്രകാരം മലങ്കരസഭയിലെ പള്ളികളിൽ പ്രതിഷേധയോഗം കൂടി പ്രമേയം പാസാക്കി ഗവർമ്മെൻറിലേക്ക് അയച്ചുകൊടുത്തു.

വൈദികനെ അറസ്ററുചെയ്ത് പൂജാവസ്തുക്കളായ കാസായോടും പീലാസായോടും കൂടി റോഡിൽ നടത്തിയ സംഭവം കേരളചരിത്രത്തിൽ ഇതിനുമുമ്പ് ഉണ്ടായിട്ടില്ല. കുർബാനയെപ്പോലും അവഹേളിക്കുന്ന ഈ സംഭവത്തിനുത്തരവാദിയായ പോലീസ് ഉദ്യോഗസ്ഥൻെറമേൽ നടപടി സ്വീകരിക്കണമെന്ന് ജോസഫ് എം. പുതുശേരി എം. എൽ. എ. മുഖ്യമന്ത്രിക്കു നൽകിയ നിവേദനത്തിൽ ആവശ്യപ്പെട്ടു. ഈശ്വരവിശ്വാസത്തിന് നേരെയുള്ള ഒരു കടന്നാക്രമണമാണ് പെരുമ്പാവൂരിൽ നടന്നത്. ഇതിൽ അപലപിക്കുന്നതോടൊപ്പം ഉത്തരവാദികളായ പോലീസ് ഉദ്യോഗസ്ഥന്മാരുടെ പേരിലും അവരുടെമേൽ സമ്മർദ്ദം ചെലുത്തിയവരുടെ പേരിലും വേണ്ട നടപടി ഗവർമ്മെൻറ് കൈക്കൊള്ളണമെന്ന് മുൻ സ്പീക്കറും ഭക്ഷ്യമന്ത്രിയുമായിരുന്ന ടി. എസ്. ജോൺ ആവശ്യപ്പെട്ടു. സംഭവത്തിൽ വിവിധ ഭദ്രാസന മെത്രാപ്പോലീത്താമാരും, സഭാനേതാക്കളും, ഭദ്രാസന കൗൺസിലുകളും പ്രതിഷേധം രേഖപ്പെടുത്തി. നിയുക്ത കാതോലിക്കായുടെ നേതൃത്വത്തിൽ ഒരു ഉന്നതാധികാരസംഘം കേരള മുഖ്യമന്ത്രിയെ കണ്ട് സർക്കിൾ ഇൻസ്പെക്ടറെ സസ്പെൻറുചെയ്ത് അന്വേഷണം നടത്തണമെന്നും പെരുമ്പാവൂർ പള്ളിയെ സംബന്ധിക്കുന്ന കോടതിവിധികൾ അഭംഗുരം പാലിക്കപ്പെടണമെന്നും ആവശ്യപ്പെട്ടു. പാത്രിയർക്കീസ് വിഭാഗത്തിന് ഒരു വൈദികനെ മാത്രമേ പള്ളിയിൽ പ്രവേശിപ്പിക്കാവൂ എന്ന നിലവിലുള്ള കോടതി ഉത്തരവ് അഭംഗുരം പാലിക്കപ്പെടുമെന്നും സർക്കിൾ ഇൻസ്പെക്ടറെ സ്ഥലം മാററി സംഭവത്തെക്കുറിച്ച് ഡി. ഐ. ജി. യെക്കൊണ്ട് അന്വേഷിപ്പിക്കാമെന്നും മുഖ്യമന്ത്രി നിവേദകസംഘത്തിന് ഉറപ്പു നൽകി. ഇതനുസരിച്ച് പെരുമ്പാവൂർ സർക്കിൾ ഇൻസ്പെക്ടറായിരുന്ന എൻ. സി. ചാക്കോയെ സ്ഥലം മാററി സംഭവത്തെക്കുറിച്ച് അന്വേഷിക്കാൻ മധ്യമേഖല ഡി. ഐ. ജി. എം. ജി. എ. രാമനെ ഗവർമ്മെൻറ് നിയോഗിച്ചു.

—ം—

## പ്രകാശനം ചെയ്തു

'ഉണർവിന്റെ ഉറവകൾ' വില 20 രൂപാ

റവ. ഫാ. ഏ. എം. വർഗീസ് ആലുമ്മൂട്ടിൽ, കുരമ്പാല, പന്തളം രചിച്ച "ഉണർവിന്റെ ഉറവകൾ" എന്ന ഗ്രന്ഥം നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമേനിക്ക് പ്രഥമ കോപ്പി നൽകി മാക്കാംകുന്ന് കൺവൻഷൻ ഉദ്ഘാടനവേളയിൽ പ. മാർത്തോമ്മാ മത്യൂസ് പ്രഥമൻ ബാവാ പ്രകാശനം ചെയ്തു. (കോപ്പി ഗ്രന്ഥകർത്താവിൽനിന്നും സഭവക ബുക്കുഡിപ്പോകളിൽനിന്നും ലഭിക്കും.)

## വൈദികചരമം

ഇടമൺ കെ. ജി. എസ്. ബംഗ്ളാവിൽ ഫാ. കെ. എസ്. ദാനിയേൽ (60) നിര്യാതനായി. ശവസംസ്കാരം ഇടമൺ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. മണ്ണൂർ, ചോഴിയക്കോട്, നെടുമ്പാറ, നരിക്കൽ, കരവാളൂർ, മാക്കുളം, ഉളിയനാട്, സദാനന്ദപുരം തുടങ്ങിയ ഇടവകകളിൽ വികാരിയായി സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## ദ്വിശതാബ്ദ ജൂബിലി

പുത്തൻകാവ് സെ. മേരീസ് കത്തീഡ്രലിന്റെ 200–ാം വർഷ ജൂബിലി ആഘോഷങ്ങളുടെ ഉത്ഘാടനം ഫെബ്രുവരി 28–ാം തീയതി ചങ്ങനാശേരി ആർച്ച് ബിഷോപ്പ് ഡോ. ജോസഫ് പവ്വോത്തിൽ നിർവ്വഹിച്ചു. ഉത്ഘാടനസമ്മേളനത്തിൽ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു.

## തിരുത്ത്

കഴിഞ്ഞ ലക്കം മാസികയിൽ പത്രാധിപ ലേഖനത്തിന്റെ അച്ചടിയിൽ രണ്ടു പിശകുകൾ വന്നതിൽ ഖേദിക്കുന്നു. പ്രൂഫ് നോട്ടത്തിൽ വന്ന തകരാറാണ്. ഹെഡ്ഡിംഗിൽ 'രജതജൂബിലി'ക്കു പകരം 'രചതജൂബിലി' എന്നും ലേഖനത്തിൽ 'കുടികൾ' കയറി എന്നതിനു പകരം 'കുട്ടികൾ' കയറി എന്നും അച്ചടിപിശകു വന്നു പോയതാണ്.

(മാനേജർ)

## വൈദികപട്ടം

ബോംബെ: കണ്ടത്തിൽ ജിജി തോമസ് ശെമ്മാച്ചന് ഫെബ്രു. 7–ാം തീയതി ക്രോസനഅരമന പള്ളിയിൽവച്ച് ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ സഹകാർമ്മികത്വത്തിൽ വൈദികപട്ടം നൽകി.

## ചരമ രജത ജൂബിലി ആഘോഷങ്ങൾ ആരംഭിച്ചു

മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ചരമരജത ജൂബിലി ആഘോഷങ്ങൾ ഫെബ്രുവരി 8–ാം തീയതി ഉദ്ഘാടനം ചെയ്തു. കണ്ടനാട് കർമ്മേൽ ദയറായിൽ നടന്ന ജൂബിലി ആഘോഷ സമ്മേളനത്തിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. മലങ്കരസഭയുടെ ആധുനിക സെന്റ് പോൾ ആയിരുന്നു പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെന്ന് നിയുക്ത കാതോലിക്കാ പ്രസ്താവിച്ചു. അദ്ദേഹത്തിന്റെ ലളിത ജീവിതവും ജീവിത ദിനചര്യയും സഭാംഗങ്ങൾ മാതൃകയാക്കണമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു.

മാർ ഒസ്താത്തിയോസ് ഫൗണ്ടേഷന്റെ ഉദ്ഘാടനം ധനകാര്യമന്ത്രി ഉമ്മൻചാണ്ടി നിർവ്വഹിച്ചു. 'നിയമംകൊണ്ടോ ആയുധംകൊണ്ടോ മതസൗഹാർദ്ദം വളർത്തിയെടുക്കുവാൻ സാധിക്കുകയില്ല. പരസ്പരം സ്നേഹിക്കുകയും പരസ്പരം ആദരിക്കുകയും ചെയ്താൽ മാത്രമെ സമൂഹത്തിനെയാകെ ഒന്നിപ്പിക്കാൻകഴിയൂ. ശക്തികൊണ്ടു നേടുന്ന വിജയം ശാശ്വതമായിരിക്കുകയില്ല. സ്നേഹംകൊണ്ടു നേടുന്ന വിജയമാണ് നിലനിൽക്കുന്നത്' മന്ത്രി പറഞ്ഞു.

കെ. ബാബു എം. എൽ. എ., സാഹിത്യ പരിഷത്ത് പ്രസിഡണ്ട് സി. പി. ശ്രീധരൻ, ജില്ലാ കൗൺസിലർ ടി. സി. ഷിബു, പഞ്ചായത്ത് പ്രസിഡണ്ട് പി. വി. പ്രഭാകരൻ, കെ. ആർ. മോഹനൻ, എം. ഡി. പ്രേമചന്ദ്രൻ, എം. ടി. പോൾ, പി. സി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. ഫാ. ജോസഫ് വെണ്ടറപ്പിള്ളി സ്വാഗതവും സഖറിയാസ് മാർ അന്തോണിയോസ് നന്ദിയും പറഞ്ഞു. കർമ്മേൽ ദയറായുടെ മുന്നിലൂടെയുള്ള

റോഡിന് പത്രോസ് മാർ ഒസ്താത്തിയോസ് റോഡ് എന്ന് മുളന്തുരുത്തി പഞ്ചായത്ത് പ്രസിഡണ്ട് കെ. എ. ജോഷി നാമകരണം ചെയ്തു.

ജൂബിലി ആഘോഷത്തോടനുബന്ധിച്ചു നടന്ന മതസൗഹാർദ്ദസമ്മേളനം ജസ്റ്റീസ് പി. കെ. ഷംസുദ്ദീൻ ഉദ്ഘാടനം ചെയ്തു. മതങ്ങൾ തമ്മിൽ പരസ്പരം മൽസരിക്കേണ്ട ആവശ്യമില്ല എന്നും മതത്തിന്റെ അന്തസത്ത എന്തെന്നറിയാത്തവരാണ് പരസ്പരം കടിച്ചുകീറാൻ ശ്രമിക്കുന്നത് എന്നും അദ്ദേഹം പറഞ്ഞു. ഏററവും ഉന്നതമായ നിലയിലേക്കു ജനങ്ങളെ വളർത്തുകയെന്നതാണ് മതങ്ങളുടെ ലക്ഷ്യം. എല്ലാ മതങ്ങളും ഉത്കൃഷ്ടരാക്കിത്തീർക്കുന്നവയാണ് എന്ന് ജസ്റ്റീസ് ഓർമ്മിപ്പിച്ചു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ദേശീയോദ്ഗ്രഥന പ്രഭാഷണം നടത്തി. 'എല്ലാ മനുഷ്യരും ദൈവതിരുമുമ്പാകെ ബഹുമതിയുള്ളവരാണെന്നു മനസിലാക്കി ജീവിക്കുവാൻ' അദ്ദേഹം ഉദ്ബോധിപ്പിച്ചു. ജനറൽ കൺവീനർ ഫാ. ററി. പി. ഏലിയാസ്, പ്രോഗ്രാം കമ്മററി കൺവീനർ ഫാ. ജോസഫ് വെണ്ടെറപ്പിള്ളി എന്നിവരുടെ നേതൃത്വത്തിലുള്ള വിവിധ കമ്മററികൾ ആഘോഷങ്ങൾക്ക് നേതൃത്വം നൽകി.

---


Form IV

MALANKARA SABHA

| | | |
|---|---|---|
| Place of publication | - | Kottayam |
| Periodicity | - | Monthly |
| Printers | - | Rev. Fr. T. G. Zacharia |
| Whether citizen of India | - | Yes |
| Address | - | Catholicate Aramana Kottayam-38 |
| Publishers | - | Rev. Fr. T. G. Zacharia |
| Address | - | Item No. 4 |
| Editor | - | Rev. Dr. Jacob Kurian |
| Whether citizen of India | - | Yes |
| Address | - | P.O. Box 98, Kottayam-1 |
| Name £ Address of the owner | - | Orthodox Viswasa Paripalana Samathay Devalokam, Kottayam-38 |

I Rev Fr. T. G. Zacharia here by declare that the particulars given above are true to the best of my knowledge and belief.

25-2-1993 Fr. T. G. Zacharia


## ബാംഗ്ളൂരിൽ സ്വീകരണം

നിയുക്ത കാതോലിക്ക അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമനസിന് ബാംഗ്ളൂർ സെൻറ് ഗ്രീഗോറിയോസ് ഇടവക ഫെബ്രുവരി 14—ാം തീയതി സ്വീകരണം നൽകി. റവ. ഡോ. വി. സി. ശമുവേൽ അദ്ധ്യക്ഷത വഹിച്ച അനുമോദനയോഗത്തിൽ Bellary Bishop Rt. Revd. Dr. Joseph D'Silva-യും കർണ്ണാടക മന്ത്രി Mr. Blasius M. D'Souza-യും സംബന്ധിച്ചു.

കർണ്ണാടകയിലെ റോമൻ കത്തോലിക്കാ ജനവിഭാഗത്തിന്റെ പേരിൽ Bishop D'Silva എല്ലാ ഭാവുകങ്ങളും നേർന്നു. ആഗോള സഭയായ കത്തോലിക്കസഭയിലെ പ്രധാന ഇടയനായ പോപ്പും, ദേശീയ സഭയായ ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ ഇടയനായ കാതോലിക്കാബാവായും പൗരോഹിത്യത്തിൽ ഒന്നാണെന്ന് ബിഷോപ്പ് എടുത്തു പറയുകയുണ്ടായി.

നിയുക്തബാവാ എല്ലാ ആശംസകൾക്കും അനുമോദനങ്ങൾക്കും നന്ദി പറയുകയും ക്രിസ്തുവിന്റെ യഥാർത്ഥ അനുയായികളായി വർത്തിക്കാൻ ഉത്ബോധിപ്പിക്കുകയും ചെയ്തു.

വികാരി ഫാ. ജോസഫ് തളിയപ്പറമ്പിൽ സ്വാഗതമാശംസിക്കുകയും, ഇടവക ട്രസ്ററി ററി. വി. മാത്യൂസ് നന്ദി പറയുകയും ചെയ്തു.

---

# പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

1993 ഫെബ്രുവരി 22 മുതൽ 26 വരെ പഴയ സെമിനാരിയിലെ സോഫിയാ സെൻററിൽവെച്ച് നിയുക്ത കാതോലിക്കായും കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും അസിസ്റ്റൻറുമായ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽകൂടി. ചികിൽസാർത്ഥം അമേരിക്കയിൽ ആയിരിക്കുന്ന കാതോലിക്കാ ബാവാ തിരുമേനി, തേവോദോസിയോസ്, മക്കാറിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും ഒഴിച്ച് 17 അംഗങ്ങളും സുന്നഹദോസിൽ സംബന്ധിച്ചിരുന്നു,

സഭാ പ്രവർത്തനങ്ങളിൽ എല്ലാവരുടെയും സഹകരണം തേടിക്കൊണ്ട് അദ്ധ്യക്ഷൻ തിരുമേനി ഉപക്രമ പ്രസംഗം നടത്തി.

പെരുംപാവൂർ ബഥേൽ സുലോക്കോ പള്ളിയിൽ കുർബാന അർപ്പിച്ചുക്കൊണ്ടിരുന്ന ദിവ്യശ്രീ കുറിയാക്കോസ് അച്ചനെ സർക്കിൾ ഇൻസ്പെക്ടർ അറസ്റ്റുചെയ്ത് അംശവസ്ത്രങ്ങളോട് കാസാ, പീലാസാ വഹിച്ചുകൊണ്ട് റോഡിൽ കൂടി നടത്തിയ നീചമായ പ്രവർത്തനത്തിൽ പ്രതിഷേധിച്ചുകൊണ്ടും അത് ചെയ്ത സർക്കിൾ ഇൻസ്പെക്ടറെ മാതൃകാപരമായി ശിക്ഷിക്കണമെന്ന് ഗവൺമെൻറിനോട് ആവശ്യപ്പെട്ടുകൊണ്ടും സുന്നഹദോസ് പ്രമേയം പാസാക്കി.

നോമ്പ് ദിവസങ്ങളിലും, നോമ്പിൻെറ തലേദിവസവും വിവാഹകൂദാശ നടത്തികൂടാ എന്നുള്ള സഭയുടെ പുരാതന പാരമ്പര്യത്തിന് വിഘ്നം വരുത്തരുതെന്നും അങ്ങനെ നോമ്പ് ലംഘിച്ചു വിവാഹകൂദാശ നടത്തുവാൻ അനുവാദം കൊടുക്കരുതെന്നും സുന്നഹദോസ് യോഗം തീരുമാനിച്ചു.

അസോസിയേഷൻ, മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തിട്ടുള്ളവരെ എത്രയുംവേഗം മെത്രാപ്പോലീത്തന്മാരായി വാഴിക്കണമെന്ന് സുന്നഹദോസ് അഭിപ്രായപ്പെട്ടു.

പരുമല സെമിനാരിയോടു ചേർന്ന് മനോഹരമായ ഒരു വലിയ പള്ളി പണിയുന്നതിനുള്ള ആർക്കിടെക്ട് ചാറംസ് കൊറിയറ സമർപ്പിച്ച മോഡൽ നല്ലതാണെന്ന് അഭിപ്രായപ്പെടുകയും അത് അംഗീകരിക്കുകയും ചെയ്തു.

അമേരിക്കാ ഭദ്രാസനത്തിന് മാത്യൂസ് മാർ ബർന്നബാസിനെയും, കണ്ടനാട് മെത്രാസനത്തിന് മാത്യൂസ് മാർ സേവേറിയോസിനെയും മെത്രാപ്പോലീത്തന്മാരായി മാനേജിംഗ് കമ്മററി ശുപാർശചെയ്തിട്ടുള്ളത് അംഗീകരിച്ച് നിയമിക്കണമെന്ന് തീരുമാനിച്ചു.

മലങ്കര സഭയുടെ ഇൻറർ ചർച്ച് റിലേഷൻസ് കമ്മററിയിൽ ഒഴിവുള്ള സ്ഥാനങ്ങളിലേക്കു ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. ജയിംസ് കൊല്ലം എന്നിവരെ നിയമിക്കണമെന്നു തീരുമാനിച്ചു.

റോമൻ കത്തോലിക്കാ സഭയും നമ്മുടെ സഭയും തമ്മിലുള്ള ഡയലോഗിൽ എപ്പിസ്ക്കോപ്പയിററിനെ കുറിച്ച് ഉണ്ടായിട്ടുള്ള പൊതു സ്റേററുമെൻറ് സുന്നഹദോസ് റിക്കാർഡ് ചെയ്തു.

2000–ാം മാണ്ട് ആകുംപോഴേക്കും സഭയിലെ എല്ലാ ആളുകാംക്കും ഭവനവും, തൊഴിലും ഉണ്ടാകത്തക്കവണ്ണവും ആത്മീയമായ പുരോഗമനം ഉണ്ടാകത്തക്കവണ്ണവും എല്ലാ ഭദ്രാസനങ്ങളിലും പ്രവർത്തനങ്ങാം സംഘടിപ്പിക്കുന്നതിനും തീരുമാനിച്ചു.

ഭവന പദ്ധതിക്ക് ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെയും തൊഴിൽ പദ്ധതിക്ക് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെയും കേന്ദ്ര പ്രവർത്തനങ്ങാം ക്രോഡീകരിക്കുന്നതിനു ചുമതലപ്പെടുത്തി.

സുന്നഹദോസിൻെറ ചുമതലയിലുള്ള സ്ഥാപനങ്ങളുടെയും, സംഘടനകളുടെയയും, പ്രസ്ഥാനങ്ങളുടെയും 1993–94–ലെ ബഡ്ജററ് അംഗീകരിച്ചു.

കാതോലിക്കേററ് ആൻഡ് എം. ഡി. സ്കൂാം നിയമാവലി അംഗീകരിച്ചതിനെ തുടർന്നു അതിൻെറ ബോർഡിലേക്ക് സുന്നഹദോസ്, തേയോഫോറസ് കോറെപ്പിസ്ക്കോപ്പാ, ഡോ. ററി. എ ജോർജ്, പ്രൊഫ: ജി. ഗീവറുഗീസ്, സി. ജി. തോമസ് അടൂർ, ശ്രീ. കെ. എം. മാത്യു റിട്ടയേർഡ് ഹെഡ്മാസ്ററർ തിരുവല്ലാ, അഡ്വ. തോമസ് രാജൻ, ഫാ. വി. എം. തോമസ് എന്നിവരെ നിശ്ചയിച്ചു.

പരിഷ്ക്കരിച്ച വൈദിക ശമ്പളപദ്ധതി 1. 4. 93 മുതൽ നടക്കത്തക്കവണ്ണം സുന്നഹദോസ് അംഗീകരിച്ചു.

വൈദികസെമിനാരി ലക്ച്ചറന്മാരായി ഫാ. ഡോ. ജോൺ മാത്യൂസ്, ഫാ. ഡോ. എം. ഒ.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

കൊണ്ടു ഇവരോടു ക്ഷമിക്കേണമേ' എന്നുള്ളത് നേർത്ത പ്രകാശത്തിലും; രണ്ടാമത്തെ തിരുമൊഴിയായ ഇന്നു നീ എന്നോടുകൂടെ പറുദീസയിലിരിക്കും' എന്നുള്ളത് ഇരുൾ പരന്നു കഴിഞ്ഞും; മൂന്നാമത്തെ തിരുമൊഴിയായ ശിഷ്യനോട്, ഇതാ നിന്റെ അമ്മയെന്നും, അമ്മയോട്, ഇതാ നിന്റെ മകനെന്നും പറയുമ്പോൾ ഇരുളിനു കട്ടികൂടിക്കഴിഞ്ഞതായും മനസിലാക്കാം. കൂരിരുട്ടിന്റെ നടുവിലാണു നാലാമത്തെ തിരുമൊഴി. അഞ്ചാമത്തെ തിരുമൊഴി 'എനിക്കു ദാഹിക്കുന്നു' എന്നു പറയുമ്പോൾ കൂരിരുട്ടു നീങ്ങാൻ തുടങ്ങുന്നു. ആറാമത്തെ തിരുമൊഴിയായ 'നിവൃത്തിയായി' എന്നതിൽ ഇരുളിന്റെ കട്ടി മറയുന്ന എഴാമത്തെ തിരുമൊഴിയിൽ ('പിതാവേ,ഞാനെന്റെ ആത്മാവിനെ തൃക്കൈയിൽ ഭരമേല്പിക്കുന്നു') വെളിച്ചം വ്യാപരിക്കാൻ തുടങ്ങുന്നു.

പാപാന്ധകാരത്തെ പാപരഹിതനായ യേശു സ്വയം ഏറ്റെടുത്തു നമുക്കുവേണ്ടി കഷ്ടമനുഭവിക്കുകയും അവന്റെ കഷ്ടതയിൽനിന്നും പുതുവെളിച്ചം —ദൈവീകവെളിച്ചം ലോകത്തിലേക്കു പ്രവഹിക്കുകയും ചെയ്തു. ക്രൂശിൽ കിടക്കുന്ന വേളയിൽ ഇരുട്ടു വ്യാപരിക്കാൻ തുടങ്ങുമ്പോഴും, ഇരുട്ടു മാറുമ്പോഴും പിതാവേ എന്നാണു ദൈവത്തെ വിളിക്കുന്നത്. അന്ധകാരത്തിന്റെ നടുവിൽ 'ദൈവമേ' എന്നും അലറി വിളിക്കുന്നു.

മനുഷ്യനോടുള്ള സ്നേഹത്തെപ്രതി – നമ്മുടെ രക്ഷയെക്കരുതി സ്വർഗീയ പിതാവായ ദൈവം തന്റെ ഓമനകുമാരനെ കൈവെടിഞ്ഞ സന്ദർഭം. ഏകനായി ചക്കു ചവിട്ടിയ യേശു സാത്താന്റെ തല തകർത്ത്–അന്ധകാരശക്തികളെ ബന്ധനസ്ഥനാക്കി നൂതനപ്രഭയിലേക്കു – ജീവവെളിച്ചത്തില്ലേക്കു നമ്മെ ആനയിച്ചു. ഇന്നത്തെ ശുശ്രൂഷയിൽ അവൻ അടക്കപ്പെടുന്നതോടെ നമ്മുടെ പഴയ സ്വഭാവങ്ങൾ കുഴിച്ചിടപ്പെടട്ടെ. ഒരു പുതിയ ഉയിർപ്പിനുവേണ്ടി.

## ഉയിർപ്പ്. ഏപ്രിൽ 11

(മത്താ. 28: 1–20)

നമ്മുടെ പാപങ്ങൾക്കുവേണ്ടി തിരുവെഴുത്തുകളിൻപ്രകാരം മരിച്ചടക്കപ്പെട്ട യേശു തിരുവെഴുത്തുകളിൻപ്രകാരം തന്നെ ഉയിർത്തെഴുന്നേററു. അവൻ മരണത്തെയും പാതാളത്തെയും തകർത്തുകൊണ്ടുയിർത്തെഴുന്നേല്ക്കയാൽ നമുക്കു പുനരുത്ഥാനത്തിന്റെ പ്രത്യാശ ലഭിച്ചിരിക്കയാകുന്നു. വി. മാമോദീസായിൽകൂടി നാം അവന്റെ മരണത്തോടും അടക്കത്തോടും പുനരുത്ഥാനത്തോടും ഏകീഭവിക്കുകയാണെന്നു വി. പൗലോസ് രേഖപ്പെടുത്തിയിട്ടുണ്ട് (റോമ. 6: 3–7). അവൻ ഉയിർത്തു എന്നതിലാണ് ക്രിസ്ത്യാനിക്കു പ്രശംസിക്കാനും പ്രത്യാശിക്കാനും ഉള്ളത്. പഴയനിയമത്തിൽ ശനിയാഴ്ച ശാബത്തായിരുന്നെങ്കിൽ, ഉയിർത്തെഴുന്നേററ ക്രിസ്തുവിലുള്ള പ്രത്യാശ ഉയിർപ്പുനാളും ആഴ്ചവട്ടത്തെ ഒന്നാം ദിവസവുമായ ഞായറാഴ്ചയെ ആരാധനദിവസമാക്കിത്തീർത്തു. ദൈവം ക്രിസ്തുവിനെ ഉയിർപ്പിച്ചതുപോലെ, ഒടുക്കത്തെ നാളിൽ നമ്മെയും തന്റെ ശക്തിയാൽ ഉയിർപ്പിക്കും. പാപത്തെ കുഴിച്ചിട്ട് നിത്യജീവനിലേക്കു ഉയിർക്കപ്പെട്ട അനുഭവത്തിൽ നമുക്കു ജീവിക്കാം.

## പുതുഞായർ. ഏപ്രിൽ 18

(യോഹ. 20: 19–31)

ശിഷ്യന്മാരിലാരോടും പക്ഷാഭേദമുള്ളവനായിരുന്നില്ല യേശു. പക്ഷേ ഉയിർത്തെഴുന്നേററ യേശു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ടപ്പോൾ കൂട്ടത്തിൽ തോമ്മാശ്ലീഹാ ഉണ്ടായിരുന്നില്ല. യഹൂദന്മാരെയും ശത്രുക്കളെയും പേടിച്ച് മറെറവിടെയോ ഒളിച്ചുപോയതാണ്. അതുകൊണ്ടാണു ഞങ്ങൾ കർത്താവിനെ കണ്ടു എന്നു മററുള്ളവർ പറഞ്ഞപ്പോൾ ഞാൻ അവനെ കാണാതെ വിശ്വസിക്കുകയില്ല എന്നു തോമാ പറഞ്ഞത്. തന്റെ അവസ്ഥയെ അറിയുന്ന കർത്താവ് തനിക്കു വെളിപ്പെടണമെന്നും, മററാർക്കും സാധിക്കാത്തവിധം തനിക്കവന്റെ വിലാപ്പുറത്തും ആണിപ്പഴുതിലും വിരലിടണമെന്നും തോമാശ്ലീഹാ ആഗ്രഹിച്ചു. കർത്താവു അതു നിവൃത്തിച്ചുകൊടുക്കുകയും ചെയ്തു. ശിഷ്യന്മാരെ പുതുക്കത്തോടെ അയയ്ക്കുന്ന ഈ സുദിനത്തിൽ അവന്റെ കൃപകളെക്കൊണ്ടു നിറഞ്ഞു നമുക്കും പുതുക്കം പ്രാപിക്കാം. ★

---

ജോൺ, എന്നിവരെയും, വൈസ് പ്രിൻസിപ്പലായി ഫാ. കെ. എം. ജോർജിനെയും നിയമിക്കുന്നതിന് നിശ്ചയിച്ചു.

പ്രാർത്ഥനാ പുസ്തകങ്ങൾ ഇംഗ്ലീഷിൽ ലഭ്യമാക്കുന്നതിനു പൗലൂസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ഈവാനിയോസ് എന്നിവരെ ചുമതലപ്പെടുത്തി.

ഓർത്തഡോക്സ് മിഷൻ സൊസൈററിയും ചിൽഡ്രൻസ് വെൽഫയർ ബോർഡും പുനഃസംഘടിപ്പിച്ചു.

തമിഴ്നാട്ടിലുള്ള ബഥേൽ ആശ്രമനിയമാവലിക്ക് സുന്നഹദോസ് അംഗീകാരം നൽകി.

എഡ്യൂക്കേഷൻ സൊസൈററി എത്രയും വേഗം വിളിച്ചുകൂട്ടാൻ ചുമതലപ്പെട്ടവരോട് സുന്നഹദോസ് നിർദ്ദേശിച്ചു.

ഓതറ മർത്തമറിയം മന്ദിരത്തിന് വിസിററർ ബിഷപ്പായി മാത്യൂസ് മാർ സേവേറിയോസ് എപ്പിസ്ക്കോപ്പായെ നിയമിക്കാൻ നിശ്ചയിച്ചു.

കോപ്ററിക്കു പാത്രിയാർക്കീസിന്റെ താല്പര്യപ്രകാരം സന്യാസികളുടെയും, സന്ന്യാസിനികളുടെയും സന്ദർശനം അവിടേക്ക് നടത്തുന്നത് നല്ലതാണെന്ന് തീരുമാനിച്ചു. ★

**അമേരിക്കയിൽവച്ച് എഴുപത്തൊമ്പതാം ജന്മദിനമാഘോഷിച്ച**

**പരിശുദ്ധ മോറാൻ മാർ ബസ്സേലിയോസ്**

**മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ**

**തിരുമനസ്സിലെ സമക്ഷം**

മിസിസ് എൽസി യോഹന്നാൻ ശങ്കരത്തിൽ

**ഭക്തിപ്രശ്രയപുരസരം സമർപ്പിച്ച**

# മംഗളപത്രം



**മംഗളം മഹാത്മാവേ!**

അസ്തഗിരി ശൃംഗമതിലാദിത്യദേവന്റെ
ദീപ്തിയിൽ ഭൂതലം മിന്നുമീവേളയിൽ
അക്ഷയഭാസ്സെഴുമജപാലശ്രേഷ്ഠന
ഭാസുര ഭാവുകഹാരങ്ങളർപ്പിപ്പൂ ഞാൻ.

ബാലാർക്ക പ്രഭവെല്ലും പാലൊളിതൂകുവദനം
വാർതിങ്കൾ പ്രഭ നാണിച്ചൊളിക്കും മന്ദഹാസം
ആരാദ്ധ്യമാം തേനൊളി വിതറും മന്ദ്രനാദം
വെണ്ണിലാവിനെ വെല്ലും വെള്ളിനൂൽ താടിമീശ;

അന്തിച്ചുവപ്പിന്നരുണാഭയാർന്നുടയാട
കാന്തി ചിന്തും ദീപ്തമാം സ്വർണ്ണാഭയിൻ മേലാട
ഏന്തും സ്വർണ്ണാംശ ദണ്ഡും സ്ലീബയും കരദ്വന്ദ്വേ
സന്തതം സംപൂജ്യനാം ഈ യതീശ്വരശ്രേഷ്ഠൻ

ചെങ്കോലും കിരീടവും പട്ടുപധാനങ്ങളും
തങ്കവിഗ്രഹങ്ങളും തങ്കമീ ദിവ്യരൂപം
പങ്കമറ്റൊരു ദേവജ്യോതിസ്സായ് ഞങ്ങൾക്കെന്നും
സങ്കേതം നൽകാനായ് ഈ മൺ വീഥിയിൽ
തെളിയൂ!

വന്ദനം പിതാവേ! തൻ സാന്നിദ്ധ്യം ഞങ്ങൾക്കിന്നു
സന്ദേഹമാററി ശാന്തി നീരദം കാട്ടീടുന്നു
ഭാവുകം നേരുന്നു ഞാൻ പ്രാർത്ഥനാസമന്വിതം
ഭാവമാം വിഷാദങ്ങൾ മായട്ടേ തന്നിൽനിന്നും!

നന്മതൻ ശുഭ്രതയും ചിത്ത നൈർമ്മല്യവുമായ്
കർമ്മ സംശുദ്ധിയാർന്ന ധീരനാം സാരഥിയായ്
ചിട്ടയും, ചട്ടങ്ങളും തിട്ടമായ് കാട്ടുവാനായ്
ഇഷ്ടിയായ് നിൻ ദാസനെ നയിക്കൂ സർവ്വേശ്വരാ!

വിജയിക്കട്ടെ നിത്യം താവക സച്ചരിത്രം
വിജയിക്കട്ടെ നിത്യം താവക ദിവ്യാദർശം
മാർത്തോമ്മാ കൊളുത്തിയ ദീപശിഖ തെളിക്കട്ടെ
നിത്യമായ്, മാർഗദീപമായ്, താതാ ഈ
മക്കൾക്കായ്!

എൺപത്തൊൻപതാം കാതോലിക്കാ
മാലാഖസമൻ
മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ്
ദ്വിതീയൻ

എഴുപത്തൊമ്പതാം തൻ ജന്മനാളിലാദരാൽ
എഴുപത്തൊമ്പതു ദീപങ്ങളർപ്പിപ്പൂ ഞാൻ
നമസ്തേ! മാമുനീന്ദ്രധനനാം മഹാത്മാവേ!
നമസ്തേ! മലങ്കരാധിപതിയാം ദിവ്യാത്മാവേ!
തേരിനെത്തെളിച്ചാലും ധീരനാം യോധാവായി
നേരുന്നു ഞാനങ്ങേക്കു ഭക്ത്യാദരോപഹാരം!!

Written by: Mrs. Elcy Yohannan Sankarathil, St. Thomas Orthodox Church
January 30. 1993 Long Island, New York

# മരുഭൂമിയിലെ നീരുറവ

## (സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ സൗദി അറേബ്യ)

1975 സെപ്റ്റംബർ 12–ാം തീയതി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 1993–ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിൽസാ സഹായത്തിന് ജാതിമതഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മററു സഹായങ്ങൾ മുഖ്യമായും ഓർത്തഡോക്സ് സഭാംഗങ്ങൾക്കു നൽകുന്നു.

**1. ചികിൽസാ ധനസഹായം:** നിരാലംബരും സാധുക്കളുമായ രോഗികൾക്കു നൽകുന്നു. ഇടവകവികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിൽസിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം.

കൂടാതെ കോലഞ്ചേരി, കങ്ങഴ, പരുമല, ശാസ്താംകോട്ട, ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ–പ്രത്യേകിച്ചും മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിന് മുൻഗണന നൽകുന്നു. ഇടവകവികാരിയുടെയും ഇടവക മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി ദേശകുറി സഹിതം അപേക്ഷ അയയ്ക്കണം. വിവാഹത്തിന് ഒരുമാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം പരിഗണിക്കാൻ സാധിക്കുകയുള്ളു. വിവാഹതീയതി നിശ്ചയിച്ചിട്ടില്ലെങ്കിൽ അർഹരായവർക്ക് ദേശകുറിയുടെ കോപ്പി കിട്ടിയതിനുശേഷമേ സഹായം നൽകുകയുള്ളു.

**3. വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ (Minimum 45% Marks) വിദ്യാർത്ഥി–വിദ്യാർത്ഥിനികൾക്ക് SSLC–ക്കുശേഷമുള്ള വിദ്യാഭ്യാസത്തിന് നൽകുന്നു. ഫൈനൽ പരീക്ഷയുടെ അററസ്ററുചെയ്ത മാർക്കുലിസ്ററും കോഴ്സ് സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1993 ആഗസ്ററ് 15–ന് മുമ്പ് കിട്ടിയിരിക്കണം.

**4. ഭവനനിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടുപണിയുവാൻ സാമ്പത്തികശേഷി ഇല്ലാത്തവരുമായ ചെങ്ങന്നൂർ, കുന്നംകുളം ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകന് 20000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറെറടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക മാനേജിംഗ് കമ്മററിയുടെയോ ഏതെങ്കിലും ആദ്ധ്യാത്മിക സംഘടനയുടെയോ സമ്മതപത്രം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി അപേക്ഷകൾ 1993 മെയ് 31–നു മുമ്പ് കിട്ടിയിരിക്കണം.

**5. മററു സഹായങ്ങൾ:** അംഗവൈകല്യം സംഭവിച്ച അശരണരോ, തൊഴിൽ പരിശീലനം നേടിയിട്ടും ജോലിയില്ലാതെ ജീവസന്ധാരണത്തിന് ബുദ്ധിമുട്ടുന്ന അർഹരായ സാധുക്കളോ ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശ സഹിതം അപേക്ഷിച്ചാൽ പരിഗണിക്കുന്നതാണ്.

**6. Special Project:** സഭയിലെ ഏതെങ്കിലും ഒരു ആതുരസ്ഥാപനത്തിന് 30000 രൂപവരെ ധനസഹായം നൽകാൻ ഉദ്ദേശിക്കുന്നു. മെത്രാപ്പോലീത്തായുടെ ശുപാർശ സഹിതം അപേക്ഷകൾ 1993 മെയ് 31–നു മുമ്പ് കിട്ടിയിരിക്കണം.

ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. ചികിൽസാ സഹായത്തിനും വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽനിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(Advt.)

**N.B.** പരിപൂർണ്ണമല്ലാത്ത അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

**അപേക്ഷ അയയ്ക്കേണ്ട പുതിയ വിലാസം.**

Fr. P. K. Geevarughese, STOC OFFICE, Mar Baselios Jubilee Centre, Bathany Aramana. Tiruvalla.

**പ്രത്യേകശ്രദ്ധയ്ക്ക്.**

ഇനി മുതൽ സൗദിഅറേബ്യയിലേയ്ക്ക് നേരിട്ട് യാതൊരു കാരണവശാലും അപേക്ഷകൾ അയയ്ക്കുവാൻ പാടുള്ളതല്ല.

ഈ ഷീററിൽ കൊടുത്തിരിക്കുന്നതുപോലെ അപേക്ഷാഫോറം തയ്യാറാക്കി പൂർണ്ണ വിവരങ്ങളും രേഖപ്പെടുത്തി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ മാത്രം അയയ്ക്കുക:—

Rev. Fr. P. K. Geevarughese, STOC OFFICE, MAR BASELIOS JUBILEE CENTRE BATHANY ARAMANA, TIRUVALLA.

1993, ഫെബ്രുവരി 25

മാനേജിംഗ് കമ്മററി.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫാറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു:

പേര്: ജനനത്തീയതി:

വിദ്യാഭ്യാസ യോഗ്യത:

മേൽവിലാസം: പി. ഒ. പിൻകോഡ് സഹിതം

ഇടവക തൊഴിൽ

ഭദ്രാസനം പ്രതിമാസ വരുമാനം:

ഭൂസ്വത്ത് വിവരം:

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:

ഇതിനുമുമ്പ് ഇവിടേക്ക് ധനസഹായത്തിന് അപേക്ഷിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ—എന്ന്?

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽനിന്നോ മററു സംഘടനകളിൽനിന്നോ എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ—എവിടെനിന്ന്, എപ്പോൾ, എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു?

ഇതേ ആവശ്യത്തിന് മററു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ എവിടേക്ക്? എപ്പോൾ?

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ/പൂർണ്ണവിവരം

പരിഗണനാർഹമായ മററു പരാധീനതകൾ ഉണ്ടെങ്കിൽ ചുരുക്കത്തിൽ എഴുതുക.

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |

അപേക്ഷകൻെറ പേര്, ഒപ്പ്

സ്ഥലം: തീയതി

അപേക്ഷ സാക്ഷ്യപ്പെടുത്തിക്കൊണ്ടുള്ള ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും പേരും മേൽവിലാസവും പള്ളിയുടെ സീലും.

അപേക്ഷകരുടെ ശ്രദ്ധയ്ക്ക്:

മുകളിൽ കൊടുത്തിരിക്കുന്ന ഫാറം വേറൊരു കടലാസിൽ പകർത്തി ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങളും പൂർണ്ണമായും സത്യസന്ധമായും എഴുതി വേണ്ട രേഖകളും, ശുപാർശയും സഹിതം Fr. P. K. Geevarughese, STOC Office, MAR BASELIOS JUBILEE CENTRE, BATHANY ARAMANA, TIRUVALLA. എന്ന വിലാസത്തിൽ അയയ്ക്കുക. അപേക്ഷകൻെറ പൂർണ്ണമായ മേൽവിലാസവും പിൻകോഡും എഴുതുവാൻ മറക്കരുത്. ഏതെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.

ബഹു: വികാരി അച്ചൻെറ ശ്രദ്ധയ്ക്ക്:

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ഏററവും അർഹതയുള്ളവ മാത്രം അയയ്ക്കണമെന്ന് താല്പര്യപ്പെടുന്നു. അപേക്ഷകൻെറ ഭൂസ്വത്ത്, വരുമാനം, വയസ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പ്രത്യേകം ശ്രദ്ധിക്കണം.

മാനേജിംഗ് കമ്മററി:

# ഭവന നിർമ്മാണ പദ്ധതി

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ജർമ്മനിയിലുള്ള സെൻറ് ഗ്രിഗോറിയോസ് ഇടവക ജനീവയിലുള്ള മലങ്കര സഭാംഗങ്ങളുടെ സഹകരണത്തോടുകൂടി കേരളത്തിൽ സാധുക്കളായ 20 പേർക്ക് ഭവനങ്ങൾ പണിയുന്നതിനുള്ള സഹായം നൽകുവാൻ തീരുമാനിച്ചിരിക്കുന്നു. മലങ്കരസഭയുടെ കേരളത്തിലുള്ള എല്ലാ ഭദ്രാസനങ്ങളിലും പ്രാതിനിധ്യം ലഭിക്കത്തക്കവണ്ണമായിരിക്കും ഈ പദ്ധതി നടപ്പാക്കുന്നത്. ഏററവും കൂടിയ സഹായം 30,000 രൂപാ ആയിരിക്കും.

**അപേക്ഷാ ഫാറത്തിൻെറ മാതൃക**

1. പേരു്
2. ജനന തീയതി
3. മേൽവിലാസം
4. ഇടവക
5. തൊഴിൽ
6. ഭദ്രാസനം
7. ഭൂസ്വത്തു് വിവരം
8. പ്രതിമാസ വരുമാനം
9. കുടുംബാംഗങ്ങളെ സംബന്ധിക്കുന്ന വിവരങ്ങൾ

| പേരു് | അപേക്ഷകനുമായുള്ള ബന്ധം | ജനന തീയതി | വിദ്യാഭ്യാസം | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|---|
| | | | | | |

10. പണിയുവാനുദ്ദേശിക്കുന്ന വീടിനെ സംബന്ധിക്കുന്ന ലഘു വിവരണം
11. വീടുപണിക്ക് ചെലവാകുമെന്നു പ്രതീക്ഷിക്കുന്ന തുക
12. ഇതിനു മുൻപ് ഏതെങ്കിലും തരത്തിലുള്ള സഹായം ലഭിച്ചിട്ടുണ്ടോ? ഉണ്ട്/ഇല്ല.
    a) ഉണ്ടെങ്കിൽ എന്നു്?
    b) ,, എന്തിനു്?
    c) ,, എത്രമാത്രം?
    d) ,, എവിടെ നിന്നു്?
13. ഭവനനിർമ്മാണ സഹായത്തിനു് ഇപ്പോൾ വേറെ എവിടെയെങ്കിലും അപേക്ഷിച്ചിട്ടുണ്ടോ?
    ഉണ്ടെങ്കിൽ എവിടെ?

സ്ഥലം

തീയതി

അപേക്ഷകൻെറ പേരു്

ഒപ്പ്

## അപേക്ഷകൻ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

1. മുകളിൽ കാണിച്ചിരിക്കുന്ന മാതൃക ഒരു വെള്ളക്കടലാസ്സിൽ പകർത്തി, പൂരിപ്പിച്ച് ഇടവക വികാരിയെക്കൊണ്ട് അററസ്റ്റ് ചെയ്യിച്ച് അയയ്ക്കുക.

2. അപേക്ഷയോടൊപ്പം സ്വന്തമായി വീടുപണിയുന്നതിനാവശ്യമായ വസ്തു ഉണ്ടെന്ന് തെളിയിക്കുന്ന സർട്ടിഫിക്കററ്/കരം തീർത്ത രസീത്(ഏതെങ്കിലും ഒന്ന്)അയയ്ക്കേണ്ടതാണ്. ഇവ തിരികെ ആവശ്യമുണ്ടെങ്കിൽ ആ വിവരവും എഴുതുക.

3. അപേക്ഷയോടൊപ്പം ഇടവകവികാരിയുടെ ഒരു ഔദ്യോഗിക സർട്ടിഫിക്കററ് ആവശ്യമാണ്. അതിൽ കാണിക്കേണ്ട വിവരങ്ങൾ:

   a) ഇടവകയിലെ ആത്മീയ പ്രവർത്തനങ്ങളിൽ അപേക്ഷകൻെറ പങ്കാളിത്തം

   b) സഹായം ലഭിക്കുന്നതിനുള്ള യോഗ്യത

   c) അപേക്ഷകനൊ, കുടുംബാംഗങ്ങളൊ മദ്യപാനശീലമോ ദുർമ്മാർഗ്ഗമോ ഉള്ളവരാണോ എന്ന വസ്തുത

   d) ലഭിക്കുന്ന തുക, ഇടവകയുടെ പൂർണ്ണ ഉത്തരവാദിത്വത്തിൽ ചിലവഴിക്കുന്നതാണ് എന്ന വാഗ്ദാനം

4. ഒരു ഇടവകയിൽനിന്ന് ഒന്നിലധികം അപേക്ഷകൾ പരിഗണിക്കുന്നതല്ല. ഒരു ഭദ്രാസനത്തിൽ ഏററവും കൂടിയത് 3 വീടുകൾ മാത്രമേ അനുവദിക്കൂ. അപൂർണ്ണമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

5. അനുവദിക്കുന്ന തുക രണ്ടോ മൂന്നോ ഗഡുക്കളായി മാത്രമേ നൽകുകയുള്ളു.

6. അപേക്ഷകൾ അയയ്ക്കേണ്ട മേൽവിലാസം:

   Rev. Fr. Reji Mathew, Longemarckplatz—13
   W 8520 Erlangen, Germany.

7. അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി 1993 ഏപ്രിൽ 15.

എർലാങ്ങൻ,
1992 ഡിസംബർ 5.

ഭവനനിർമ്മാണ കമ്മററി.

ക്രൈസ്തവ സാഹിത്യ സമിതി, തിരുവല്ല

# വേദപുസ്തക ഭാഷ്യം

## (ഒരു ററി. എൽ. സി. പ്രസിദ്ധീകരണം)

മൂന്നാം പതിപ്പിന്റെ പ്രീ-പബ്ലിക്കേഷൻ രജിസ്ട്രേഷൻ തുടങ്ങി

**മുഖവില: 325 രൂ. പ്രീ-പബ്ലിക്കേഷൻ വില 220 രൂ.**

**105 രൂ. വിലക്കുറവ്**



(മലയാളത്തിലെ ആദ്യത്തെ ഏകവാല്യ ബൈബിൾ വ്യാഖ്യാന ഗ്രന്ഥമായ വേദപുസ്തക ഭാഷ്യത്തിന്റെ മൂന്നാം പതിപ്പിനുള്ള പ്രീ-പബ്ലിക്കേഷൻ രജിസ്ട്രേഷൻ അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമേനി ഉത്ഘാടനം ചെയ്യുന്നു.)

തവണകളായി 240 രൂപ. (100+140). രജി. തപാൽകൂലി 22 രൂപ. 100 രൂപ അടച്ച് ഉടൻ രജിസ്റ്റർ ചെയ്യുക. 140 രൂപ പുസ്തകം കൈപ്പററുമ്പോൾ അടച്ചാൽ മതിയാകും. മാർച്ചുമാസത്തിൽ, പ്രീ-പബ്ലിക്കേഷൻ രജിസ്ട്രേഷൻ അവസാനിക്കും. നവംബറിൽ പുസ്തകവിതരണം ആരംഭിക്കും.

ഡെമ്മി നാലിലൊന്നു വലിപ്പം, 1200 പേജുകൾ.

ദൈവശാസ്ത്രസാഹിത്യസമിതി പ്രസിദ്ധീകരിച്ച മലയാളത്തിലെ ആദ്യത്തെ ഏക വാല്യ ബൈബിൾ വ്യാഖ്യാനഗ്രന്ഥമായ വേദപുസ്തകഭാഷ്യത്തിന്റെ മൂന്നാം പതിപ്പാണ് ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത്. ബൈബിളിലെ 66 പുസ്തകങ്ങൾക്കും വിശദവ്യാഖ്യാനവും കൂടാതെ 28 പ്രബന്ധങ്ങൾ, കളർ ഭൂപടങ്ങൾ, പുരാതന കൈയെഴുത്തുപ്രതിയുടെ ഫോട്ടോകൾ എന്നിവ ഉൾക്കൊള്ളുന്ന ഈ ബൃഹത്ഗ്രന്ഥം ബൈബിളിനോടൊപ്പം എല്ലാ ഭവനങ്ങളിലും ഉണ്ടായിരിക്കേണ്ട റഫറൻസ് ഗ്രന്ഥമാണ്.

ബന്ധപ്പെടുക:

**സി. എൽ. എസ്. ബുക്കുഷോപ്പ്,**

| | | |
|---|---|---|
| കരിശ്ശുകവല | എം. ജി. റോഡ് | പുളിമൂട്ട് |
| തിരുവല്ല | എറണാകുളം | തിരുവനന്തപുരം |
| 689 101 | 682 011 | 695 001 |

27 th Death Anniversary



## REV. FR. SIMON MATHEWS

Putheth Vadakkel
Ayroor.

(one of the Pioneers in the Bahya Kerala Mission of the Orthodox Church)

**Birth-14-6-1922**

**Death–23-1-1966**

ആചാര്യേശാ മിശിഹാ കൂദാശകളർപ്പിച്ചീ
ആചാര്യന്ന് ഏകുക പുണ്യം നാഥാ സ്തോത്രം

Inserted by the Sorrowing Family & Relatives.

Licence No. 475. 11th A[illegible] 46. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

മദ്ധ്യസ്ഥതയാലുള്ള ഉപകാര സ്മരണയ്ക്ക്



PHILIP KOSHY
Madhya Pradesh

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian